പാച്ചുമൂത്തതിന്റെ

# കേരളഭാഷാവ്യാകരണം

പ്രസാധകൻ:

കെ. എം. പ്രഭാകരവാരിയർ

പാച്ചുമൂത്തതിന്റെ

# കേരളഭാഷാവ്യാകരണം


പ്രസാധകൻ :

കെ. എം. പ്രഭാകരവാരിയർ

മലയാളവിഭാഗം

മദിരാശി സർവകലാശാല



മദിരാശി സർവകലാശാല

മദിരാശി 600 005.

*University of Madras Malayalam Series : 22*

# KĒRAḶABHĀṢĀVYĀKARAṆAM

(Grammar)

By Pāccu Mūttatu

First Published: 1877

Reprint with notes: 1981

Edited by
K. M. PRABHAKARA VARIAR

Published by
UNIVERSITY OF MADRAS

Printed at
RATHNAM PRESS, MADRAS-1

(Reprint from Annals of Oriental Research, Vol. XXVIII, Parts 1 & 2, Vol. XXIX, Parts 1 & 2, and Vol. XXX, Part 1.)



Price :— Rs. 12·00

വലിയകൊട്ടാരത്തിൽ

എഴുന്നള്ളത്തൊട്ടുകൂടെ പാൎക്കുന്ന

വൈദ്യൻ

പാച്ചുമൂത്തത ഉണ്ടാക്കിയ

# കെരള ഭാഷാ

# വ്യാകരണം

---

തിരുവനന്തപുരത്തു

ഉപാദ്ധ്യായനാമുതലിയാരുടെ

കെരളവിലാസ അച്ചുക്കൂടത്തിൽ

അച്ചടിപ്പിക്കപ്പെട്ടത

---

൧൮൭൭

## ഉള്ളടക്കം

# അവതാരിക

കഴിഞ്ഞ നൂററാണ്ടിൻെറ ഉത്തരാർദ്ധത്തിലാണ് പ്രമുഖങ്ങളായ പല മലയാളവ്യാകരണഗ്രന്ഥങ്ങളും പ്രസിദ്ധീകരിക്കപ്പെട്ടതു്. ഗുണ്ടർട്ട് (1851; പരിഷ്കരിച്ച പതിപ്പ്: 1868), ജോർജ് മാത്തൻ (1863), പാച്ചുമൂത്തത് (1877), കോവുണ്ണി നെടുങ്ങാടി (1878), രാജരാജവർമ്മ (1896; പരിഷ്കരിച്ച പതിപ്പ്: 1916) എന്നിവരുടെ വ്യാകരണങ്ങളാണവ. ഇവയിൽ ഗുണ്ടർട്ടിനും രാജരാജവർമ്മയ്ക്കും മാത്രമാണ് കാലത്തെ അതിജീവിച്ച് ജനസ്മൃതിയിൽ നിലനില്ക്കാൻ കഴിഞ്ഞതു്. ഒരു പ്രത്യേക നിരീക്ഷണത്തിൻെറ പേരിൽ ('സംസ്കൃതഹിമഗിരിഗളിത...' എന്ന മംഗളശ്ലോകം) നെടുങ്ങാടിയുടെ 'കേരളകൗമുദി'യെ ഭാഷാചരിത്രാന്വേഷികൾ സ്മരിക്കാറുണ്ടു്. അർഹിക്കുന്ന പ്രശസ്തി ലഭിക്കാതെ, അടുത്ത കാലത്തുമാത്രം ഭാഷാശാസ്ത്രകാരന്മാരുടെ പരാമർശങ്ങളിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങിയ വൈയാകരണനാണ് ജോർജ് മാത്തൻ. പാച്ചുമൂത്തതിനെ സാഹിത്യചരിത്രങ്ങളിൽ സൂചിപ്പിക്കാറുണ്ടു്. [illegible]ത്തിൻെറ 'കേരളഭാഷാവ്യാകരണം' പ്രസിദ്ധീകരിച്ച് ആറു

വർഷങ്ങളിലധികമായി. ഇപ്പോഴാണ് ആ ഗ്രന്ഥത്തിന് രണ്ടാം പതിപ്പുണ്ടാവുന്നത്. മദിരാശി സർവകലാശാലയിലെ പൗരസ്ത്യ ഭാഷാഗവേഷണസ്ഥാപനം പ്രസിദ്ധീകരിക്കുന്ന Annals of Oriental Research എന്ന ഗവേഷണപത്രികയുടെ നാലു ലക്കങ്ങളിലായി ഈ വ്യാകരണം പ്രകാശിപ്പിച്ചു. അതുതന്നെയാണ് ഇപ്പോൾ പുസ്തകരൂപത്തിൽ പുറത്തിറക്കുന്നത്.

വൈക്കത്തു പാച്ചുമൂത്തതിന്റെ ലഘുജീവചരിത്രം ഉള്ളൂരിന്റെ 'കേരളസാഹിത്യചരിത്രം' നാലാം വാല്യത്തിൽ (പു: 168-181) കൊടുത്തിട്ടുണ്ട്. 'ആധുനിക ഭാഷാഗദ്യത്തിന്റെ ആദ്യകാലപരിഷ്കർത്താക്കന്മാരിൽ അന്യതമൻ', 'പാച്ചുമൂത്തതിന് വ്യാകരണം, തർക്കം, മീമാംസ, വേദാന്തം, വൈദ്യം, ജ്യോതിഷം, എന്നീ ശാസ്ത്രങ്ങളിൽ അവഗാഹമുണ്ടായിരുന്നു', 'തിരുവിതാംകൂർ ചരിത്രത്തെപ്പററി പ്രഥമമായി ഒരു പുസ്തകം എഴുതിയതു പാച്ചുമൂത്തതാണ്,' 'ഭാഷയിലെ ആദ്യത്തെ ആത്മകഥ പാച്ചുമൂത്തതിന്റേതാണ്' മുതലായവ ഉള്ളൂരിന്റെ നിരീക്ഷണങ്ങളാണ്. മലയാളത്തിലെ ആദ്യത്തെ ബാലസാഹിത്യഗ്രന്ഥം പാച്ചുമൂത്തതിന്റെ 'ബാലഭൂഷണം' ആണെന്ന് സി. കെ. മൂസ്സത് ചൂണ്ടിക്കാണിച്ചിട്ടുണ്ട് ('ബാലസാഹിത്യത്തിന്റെ തുടക്കം'. പ്രഗതി. ലക്കം : 4. 1979, ഡിസംബർ). പാച്ചുമൂത്തതിനെക്കുറിച്ച് ഉള്ളൂർ സൂചിപ്പിക്കാത്ത ചില കാര്യങ്ങളും മൂസ്സത് പരാമർശിക്കുന്നുണ്ട്. ആദ്യത്തെ 'തിരുവിതാംകൂർ ചരിത്രം', ആദ്യത്തെ ആത്മകഥ, ആദ്യത്തെ ബാലസാഹിത്യകൃതി എന്നിവയുടെയെല്ലാം കർത്തൃത്വം പാച്ചുമൂത്തതിൽ ആരോപിക്കാമെങ്കിലും ആദ്യത്തെ ഭാഷാവ്യാകരണകർത്താവ് അദ്ദേഹമല്ല. ഭാഷാവൃത്തങ്ങൾക്ക് ആദ്യമായി ലക്ഷണം ചെയ്തതും പാച്ചുമൂത്തതാണെന്ന കാര്യവും പ്രത്യേകശ്രദ്ധ അർഹിക്കുന്നു.

പി. ശങ്കുണ്ണിമേനോൻ എഴുതിയ 'തിരുവിതാംകൂർ ചരിത്ര'ത്തിന്റെ മുഖവുരയിൽ പാച്ചുമൂത്തതിന്റെ 'തിരുവിതാംകൂർ ചരിത്രം'

അബദ്ധപ്രസ്താവനകൾ അടങ്ങിയതാണെങ്കിലും തന്റെ ഗ്രന്ഥം നിർമ്മിക്കുന്നതിൽ ആ പുസ്തകം സഹായിച്ചിട്ടുണ്ടെന്ന് പറയുന്നു. പാച്ചുമൂത്തതിന്റെ 'സുഭാഷിതരത്നാകരം' എന്ന കൃതിയുടെ അവതാരികയിൽ "ഈ സുഭാഷിതരത്നങ്ങളുടെ സംഗ്രഹകർത്താവായ വട്ടപ്പള്ളി സ്ഥാനികൻ വൈക്കത്ത് പാച്ചുമൂത്തതവർകൾ ഈ വക എല്ലാ ഗുണങ്ങളും തികഞ്ഞ കേരളത്തിലെ ഒരു സർവ്വസമ്മതനും സർവ്വതന്ത്രസ്വതന്ത്രനും കലാകുശലനും ഭാഷാഭിമാനിയും ആയ വിദ്വാനും കവിയും ആയിരുന്നു മാത്രമല്ല, അദ്ദേഹത്തെ അക്കാലത്തെ കേരളപാണിനിയെന്നോ കേരളവാഗ്ഭടനെന്നോ കാളിദാസനെന്നോ വരാഹമിഹിരനെന്നോ ഒക്കെക്കൂടിയും വേണമെങ്കിൽ പറയാവുന്നതാണ്" എന്ന് ടി. എൻ. നാണപ്പിള്ള ആശാൻ സ്തുതിക്കുന്നു.

മററു വ്യാകരണങ്ങളുമായി ഒത്തുനോക്കുമ്പോൾ മൂത്തതിന്റെ കൃതിക്ക് എടുത്തുപറയത്തക്ക മെച്ചങ്ങളൊന്നുമില്ല. സംസ്കൃതവ്യാകരണനിയമങ്ങളെ ചില ഭേദഗതികളോടുകൂടി മലയാളഭാഷാപഠനത്തിന് സ്വീകരിക്കാമെന്നതാണ് ഗ്രന്ഥകാരന്റെ നില. ഗുണ്ടർട്ടിന്റെ വ്യാകരണത്തിനുള്ള പരപ്പോ മാത്തന്റെ വ്യാകരണത്തിനുള്ള ആഴമോ മൂത്തതിന്റെ കൃതിക്കില്ല. ഗുണ്ടർട്ടിന്റെയും മാത്തന്റെയും ഗ്രന്ഥങ്ങൾ പുറത്തുവന്നതിനുശേഷവും 'കേരളപാണിനീയ'ത്തിനു മുമ്പും ആണ് 'കേരളഭാഷാവ്യാകരണം' രചിക്കപ്പെട്ടത് എന്നതിനാൽ ഈ കൃതിക്ക് ഒരു തരത്തിൽ കാലികപ്രാധാന്യം അവകാശപ്പെടാം.

'കേരളപാണിനീയ'ത്തിന്റെ ആദ്യപ്പതിപ്പിന് എ. ആർ. രാജരാജവർമ്മ എഴുതിയ മുഖവുരയിൽ ഗുണ്ടർട്ട്, ഗാർത്തുവേററ്, മാത്തൻ, കോവുണ്ണി നെടുങ്ങാടി, പീററ് എന്നീ വൈയാകരണന്മാരോടൊപ്പം പാച്ചുമൂത്തതിന്റെ 'കേരളഭാഷാവ്യാകരണ'വും സഹായഗ്രന്ഥങ്ങളുടെ പട്ടികയിൽ ചേർത്തിട്ടുണ്ടെങ്കിലും, "...ഇതിൽ റവറണ്ട് ഗുണ്ടർട്ടവർകളുടെ പുസ്തകം ഒഴികെ മറെറാന്നും എനിക്ക് ഉപകരിച്ചിട്ടില്ലെന്ന് പറയേണ്ടതിൽ പരിതപിക്കുന്നു" (മുഖവുര.

പു. ix) എന്ന് പ്രസ്താവിച്ചിരിക്കുന്നു. അതുകൊണ്ടുതന്നെയായിരിക്കണം പരിഷ്കരിച്ച പതിപ്പിനെഴുതിയ മുഖവുരയിൽ സഹായഗ്രന്ഥങ്ങളുടെ പട്ടിക കൊടുക്കുമ്പോൾ ഗുണ്ടർട്ടിന്റെ വ്യാകരണമൊഴിച്ചുള്ള മലയാളവ്യാകരണങ്ങൾ ചേർക്കാതിരുന്നത്.

മലയാളവ്യാകരണത്തിൽ പാച്ചുമൂത്തതിന് അത്ര വലിയ പാണ്ഡിത്യമൊന്നുമുണ്ടായിരുന്നില്ല. വർഗീകരണം, രൂപവിജ്ഞാനം എന്നിവയിലെല്ലാം അസ്വീകാര്യങ്ങളായ പലതും ഈ വ്യാകരണത്തിലുണ്ട്. അവയെല്ലാം അടിക്കുറിപ്പുകളിലൂടെ ചൂണ്ടിക്കാണിക്കാൻ ശ്രമിച്ചിട്ടുണ്ട്. പഴയ ഭാഷ ഏതാണ്ടതേപടി നിലനിർത്തിക്കൊണ്ടുതന്നെയാണ് പുതിയ പതിപ്പും ഇറക്കുന്നത്. അച്ചുപിഴയാണെന്ന് വ്യക്തമായും തോന്നിയവ മാത്രമേ തിരുത്തിയിട്ടുള്ളു. വിഷയത്തേക്കാൾ അത് പ്രകാശിപ്പിക്കാനുപയോഗിച്ച സൂക്ഷ്മഭാഷയുടെ പ്രത്യേകതയായിരിക്കും ഭാഷാശാസ്ത്രവിദ്യാർഥികൾ കൂടുതൽ ശ്രദ്ധിക്കാനിടയുള്ളത്.

'കേരളഭാഷാവ്യാകരണ'ത്തിന്റെ ആദ്യപ്പതിപ്പ് സദയം അയച്ചുതന്ന എൻ. ആർ. ഗോപിനാഥപിള്ളയോട് പ്രസാധകൻ കൃതജ്ഞത പ്രകാശിപ്പിക്കുന്നു. കെ. കുഞ്ഞുണ്ണി രാജ, കെ. എൻ. എഴുത്തച്ഛൻ, കെ. എ. കലാവതി, കെ. ഉണ്ണികിടാവ്, സി. കെ. മൂസ്സത്, ടി. ബി. വേണുഗോപാലപണിക്കർ എന്നിവരുടെ അഭിപ്രായങ്ങളും നിർദേശങ്ങളും സഹായങ്ങളും നന്ദിപൂർവം സ്മരിക്കുന്നു.

മദിരാശി
1—1—1981

കെ. എം. പ്രഭാകരവാരിയർ
പ്രസാധകൻ

# പ്രയൊജനവിചാരം

മലയാളത്തിലെ വാക്കിന ആചരണധാലം സാധാരണമായി നടപ്പുള്ളപ്പൊൾ ഒരു വ്യാകരണംകൊണ്ട എന്തു പ്രയൊജനമുണ്ടാകുമെന്നുള്ള ശങ്കയിങ്കൽ അഭിപ്രായം പറയുന്നു. കന്യാകുമാരിമുതൽ കണ്ണൂരവരെ മുമ്പെയും ജനങ്ങൾ പൂർവ്വമാർഗ്ഗത്തിലൂടെ സഞ്ചരിച്ചിരുന്നു എങ്കിലും നാലു നാഴിക നാലാ പൊലാതെ ചൊദിച്ചു വളരെ തെറ്റിയും അനാവശ്യമായി കെറിയിറങ്ങിയും കഷ്ടപ്പെട്ട നടക്കേണ്ടിയിരുന്നു. ആ വഴികളിൽതന്നെ നല്ല റൊട്ടുകളുണ്ടാക്കി നാഴികക്കല്ലും ചൂണ്ടുപലകയും ഉണ്ടാക്കിവെച്ചപ്പൊൾ ആറ്റുംകാവു നിലക്കൽ മുതലായ വനാന്തരങ്ങളിൽക്കൂടെയും ആരൊടും ചൊദിക്കാതെ അന്യദെശങ്ങളിൽനിന്ന വന്നവർക്കും യഥെഷ്ടം സഞ്ചരിക്കാൻ എളുപ്പമായ എത്ര സുഖകരമായൊ അതിനൊക്കും മലയാളവാക്കിന വ്യാകരണനിയമമില്ലെങ്കിൽ അക്ഷരവ്യുൽപത്തിയുള്ള മലയാളിയൊട അപ്പൊഴപ്പൊൾ ചൊദിച്ചു അറിഞ്ഞാൽ ഇതുപകരം ഇതുപകാരമൊ സംവാദംകൊണ്ട ചിലർക്ക ഭാഷാനൈപുണ്യം ഉണ്ടാകുന്നു. ചിലർ ഷഷ്ടിപൂർത്തി കഴിഞ്ഞിട്ടും പറഞ്ഞാലെകൊണ്ടും കെട്ടാടത്തും കാമ്പിക്കുന്ന എന്നും തിയത്തിന്റെ എന്നും മൊൻ എന്നും കീഴ്ത്ത എന്നും രാമൻ ശങ്കരൻ എന്നും പലവിധം സംജ്ഞാനീതിയിൽനിന്ന തെറ്റിയും വ്യവസ്ഥകൂടാതെ മാറിമാറിയും പറയുകയും അതിനാൽ പരിഹാസത്തിനും അനിമിത്തം ഭേദത്തിനും എടവരുന്നു. ഒരു സ്ഥിതിക്ക ഒരു നിയമപുസ്തകം കിട്ടിയാൽ അല്പദിവസംകൊണ്ട പഠിച്ചു അന്യദെശക്കാർക്കും പരാപെക്ഷകൂടാതെ സുഖമായി മലയാളം സംസാരിക്കുന്നതിന എളുപ്പമെന്ന വിചാരിക്കുന്നു.

# കേരളഭാഷാവ്യാകരണം

ശിഷ്യാണാം ധിഷണാം വാണീസംയോജ്യാർത്ഥ ഗണൈ ർഗ്ഗുണൈഃ ഉന്നയന്തം ഗണാന്വാചാം പ്രണമ്യപ്രണമേ ഗുരും.[1]

## പ്രസ്താവം

ലോകത്തുങ്കൽ[2] സംകേതകല്പിതങ്ങളായിരിക്കുന്ന പദാർത്ഥങ്ങൾ അസംഖ്യങ്ങളായി ഭവിക്കുന്നു. അവറ്റകളെ[3] എത്രമേൽ വിവരിച്ചു അറിയുന്നു, അത്രമേൽ മനുഷ്യർക്കു[4] യോഗ്യതാധിക്യം ഭവിക്കുന്നു. പദാർത്ഥങ്ങളുടെ ജ്ഞാനലേശങ്ങൾ പരോക്ഷങ്ങളിലും വിവരജ്ഞാനം മനസ്സിലും ഇരിക്കുന്നതിനാൽ ഒന്നും ഉപയോഗങ്ങൾ എങ്കിലും ക്രമമായി ശബ്ദങ്ങളെ പ്രയോഗിക്കുംപ്രകാരം അർത്ഥങ്ങളിൽ ശ്രോതാ

---

1. വാചാം ഗണാൻ പ്രണമ്യ (വാക്കുകളുടെ ഗണങ്ങളെ നമസ്കരിച്ച്) വാണീസംയോജ്യാർത്ഥഗണൈർഗ്ഗുണൈഃ (വാക്കിനെ അർത്ഥസമൂഹത്തോടു യോജിപ്പിക്കുന്ന ഗുണങ്ങളെക്കൊണ്ട്) ശിഷ്യാണാം ധിഷണാം ഉന്നയന്തം (ശിഷ്യന്മാരുടെ ധിഷണയെ വലിപ്പിക്കുന്ന) ഗുരും പ്രണമേ (ഗുരുവിനെ പ്രണമിക്കുന്നു.)

2. ഈ ഗ്രന്ഥത്തിൽ 'ങ്കൽ' 'കൽ' എന്ന ആധാരികാവിഭക്തി പ്രത്യയങ്ങളെ യാതൊരു വ്യവസ്ഥയും കൂടാതെ ഉപയോഗിച്ചിരിക്കുന്നു. 'ആധാരേങ്കൽ, കൽ എന്നും ഇൽ എന്നും സപ്തമി വരും' എന്ന് ഗ്രന്ഥകാരൻ നിയമം നിർദ്ദേശിക്കുന്നുമുണ്ട്. ആദ്യകാലത്ത് ഇൽ, കൽ എന്നീ പ്രത്യയങ്ങൾ അധികരണാർത്ഥസൂചകങ്ങൾ മാത്രമായിരുന്നിരിക്കണം. 'കൽ' പ്രത്യയത്തിന് സാമീപ്യാർത്ഥമെന്ന നിലയിൽ അർത്ഥസങ്കോചം സംഭവിച്ചത് പില്ക്കാലപരിണാമഫലമാകാം.

3. 'അവറ്റകൾ' എന്ന ബഹുവചനരൂപം പണ്ട് സാധുപ്രയോഗമായിരുന്നു. കേരളപാണിനീയത്തിലും ഈ രൂപം പ്രയോഗിച്ചു കാണുന്നുണ്ട്.

4. മധ്യസ്വരചിഹ്നം അന്ന് നടപ്പിലുണ്ടായിരുന്നില്ല. മധ്യസ്വരചിഹ്നത്തിലവസാനിക്കുന്ന പദങ്ങളെ എല്ലാം ഗ്രന്ഥകാരൻ വ്യഞ്ജനാന്തങ്ങളാണെന്ന് പ്രസ്താവിക്കുന്നു. അതിന്റെ ഫലമായി വിചിത്രമായ ഒരു സന്ധിയും പ്രവർത്തിപ്പിക്കുന്നുണ്ട്. 34-ാം അടിക്കുറിപ്പ് നോക്കുക.

വിന്റെ മനസ്സു തന്നെ സംബന്ധിച്ചുതന്നെ കാണുന്നു. അതിനാൽ ഒരുത്തന്റെ മനസ്സിൽ ഉള്ളതു പ്രയാസം കൂടാതെ ശബ്ദപ്രയോഗം കൊണ്ടു അന്ന്യന്റെ[5] മനസ്സിലാകുന്നു. ഉദാഹരണം—ഒരുത്തൻ പറയുന്നു: ഞാൻ മലയിൽ ചെന്നപ്പോൾ ഒരു പക്ഷിയെ കണ്ടു. കാക്കയോളം മുഴുപ്പുണ്ടു. കൊക്കു മുരിക്കിൻപൂവിന്റെ ഭാഷയിൽ[6] ചെമന്നും, കഴുത്തിൽ കറുത്ത വരയും, വയറ്റത്തു മഞ്ഞനിറവും, കാലിൽ വെള്ളയും, ശേഷം പച്ചനിറവുമാകുന്നു. എന്നു കേട്ടപ്പോൾ അന്ന്യൻ പറയുന്നു: അതു ഒരു പഞ്ചവർണ്ണക്കിളിയാകുന്നു. എന്റെ വീട്ടിലും ഒന്നുണ്ടു, എന്നു പറഞ്ഞു. കാണിച്ചാൽ അതുതന്നെ എന്നു സമ്മതിക്കുന്നു. എഴുതി അയച്ചാലും ഇതിനെല്ലാം യഥാർത്ഥമായ അറിവുണ്ടാകുന്നു. ഇങ്ങനെ അപ്രത്യക്ഷങ്ങളായ വസ്തുക്കളെ ശബ്ദംകൊണ്ടു അറിയപ്പെട്ടു പ്രത്യക്ഷീകരിക്കുന്നതിനു കാരണം, അതാതു അർത്ഥങ്ങളെ സംബന്ധിച്ചിട്ടുള്ള ശബ്ദങ്ങളെ അന്വയക്രമേണ പ്രയോഗിക്കുകയും ശബ്ദങ്ങളെ സ്മരിപ്പിക്കുന്ന ലിപികളെ എഴുതുകയും ആകുന്നു. ഇതിനെല്ലാം വളരെ പുരാതനങ്ങളായ വൃത്താന്തങ്ങളും പുസ്തകങ്ങളെ[7] വായിക്കുമ്പോൾ അനുഭവയോഗ്യങ്ങളാകുന്നു. അതിനു മുഖ്യസാധനം വിവിധശബ്ദാർത്ഥസംബന്ധജ്ഞാനവും പ്രയോഗവിധിജ്ഞാനവുമാകുന്നു.

ഇതുകളെ പ്രതിപാദിക്കുന്ന ശാസ്ത്രത്തിനു വ്യാകരണമെന്നു പേരു പറയുന്നു. ഈ ശബ്ദം വി—ആ—കരണം—എന്നു ഈ മൂന്നു അവയവങ്ങൾ കൂടിയതാകുന്നു. വി—എന്നു അവ്യയത്തിനു അവയവവിഭാഗവിശിഷ്ടമെന്നർത്ഥം. ആ—എന്നു അവ്യയത്തിനു പഠിക്കുന്നവർക്കു സ്പഷ്ടമായ അറിവു വരുന്നതുവരെ എന്നർത്ഥം. കരണം

---

5. യകാരത്തിനു മുമ്പുവരുന്ന വ്യഞ്ജനം ഇരട്ടിപ്പിച്ചെഴുതിക്കാണിച്ചിരിക്കുന്നതു് ആ ശാബ്ദികപരിസരത്തിൽ അതിനുള്ള സ്വാഭാവികതയെ പരിഗണിച്ചായിരിക്കണം.

6. വ്യവഹാരഭാഷയിൽ 'നിറത്തിൽ' എന്ന അർത്ഥത്തിൽ 'ഭാഷയിൽ' എന്ന പ്രയോഗം ഇപ്പോഴും നടപ്പിലുണ്ട്.

7. 'സംസ്കൃതം അനുസരിച്ച്, ബാലനെ വ്യാകരണത്തെ പഠിപ്പിക്കണം, എന്ന് ചിലർക്കും വിരോധമില്ലാ' എന്ന് വിഭക്തിയെക്കുറിച്ചുള്ള ചർച്ചയിൽ പ്രസ്താവിക്കുന്നുണ്ട്.

എന്നുള്ള പദത്തിന്നു വിസ്തരിച്ചു ചെയ്യുക എന്നൎത്ഥം. അതിനാൽ വ്യാകരണശബ്ദത്തിന്നു പദാവയവവിഭാഗവിശിഷ്ടമായി ശിഷ്യൎക്ക് സ്പഷ്ടമായി ബോധം വരുന്നതിന്നുള്ളും വിസ്തരിച്ചു ശബ്ദങ്ങളെ പറയുന്ന ശാസ്ത്രമെന്നു താല്പൎയ്യാൎത്ഥമാകുന്നു.[8] വ്യാകരണം പഠിക്കുന്നവൎക്കു ബുദ്ധിക്കു ശബ്ദാനുസാരേണ അനേകാൎത്ഥ സംബന്ധം കൊണ്ടു വിശേഷമായ അറിവിനാൽ പരിഷ്കാരം ഹേതുവായി മേധാശക്ത്യാദി ഗുണങ്ങളും[9] വാക്കിന്നു മാധുൎയ്യവ്യക്തതാദി ഗുണങ്ങളും പ്രയോഗങ്ങൾക്കു നിസ്സംശയവും എളുപ്പവും ഉപദേശംകൊണ്ടു പല വിധം പ്രയോഗിക്കുന്നതിനുള്ള ശക്തി മുതലായ ഗുണങ്ങളും ഹേതുവായിട്ടു വാക്കിന്നു സമ്പൂൎണ്ണോപകാരമായ വിസ്താരവും സംഭവിക്കുന്നു. സംസ്കൃതം, തമിഴ് മുതലായ ഭാഷകൾക്കു വ്യാകരണം പ്രസിദ്ധമാകുന്നു. ചെറുതായ മലയാളദേശത്തെ ഭാഷയിൽ സംസ്കൃതത്തിലെയും തമിഴിലെയും വാക്കുകൾ അധികവും കന്നടം, തുളു മുതലായതിലെ ചില പൂൎണ്ണങ്ങളായും ചിലത ഒരുപ്പെട്ടും കലൎന്നിരിക്കുന്നു. എങ്കിലും പദവാക്യപ്രയോഗങ്ങൾ സംസ്കൃതരീതിയിൽ ആകുന്നു.[10] തമിഴ്‌വ്യാകരണത്തെ അനുസരിച്ചുള്ള ശബ്ദവിഭാഗങ്ങളും ഏകദേശം ശരിയായി കാണുന്നു. എങ്കിലും സംസ്കൃതവ്യാകരണത്തെ അനുസരിച്ചു ഏറ്റവും ശരിയായി കാണുന്നു. അതിനാൽ മലയാളഭാഷയ്ക്കു സംസ്കൃതരീതിയെ മുഖ്യമായി അനുസരിച്ചു വ്യാകരണം എഴുതുന്നു. ഇതിൽ സ്വസ്ഥതയ്ക്കുവേണ്ടി ചിലത ഭേദപ്രാന്തങ്ങളാകുന്നു.

ചോദ്യം— സംസ്കൃതസംബന്ധിവാക്കുകൾ ഏതെല്ലാം.

ഉത്തരം —ദേവേന്ദ്രൻ, മനുഷ്യൻ, പുരുഷൻ, സ്ത്രീ, പുത്രൻ, പുത്രി, സ്ഥലം, പർവതം, ജനിക്കുന്നു, വസിക്കുന്നു, പഠിക്കുന്നു സുഖിക്കുന്നു — ഇത്യാദി.

ചോദ്യം—തമിഴ്സംബന്ധിവാക്കുകൾ ഏതെല്ലാം.

---

8. അവയവാൎത്ഥങ്ങളെക്കൊണ്ടുപറ്റി ഈ വിവരണം വ്യാകരണശബ്ദത്തിന്നുള്ള ഒരു വ്യാഖ്യാനമാണ്.

9. വ്യാകരണപാഠം മേധാശക്ത്യാദി ഗുണങ്ങളെ വർദ്ധിപ്പിക്കുന്നു !

10. മലയാളഭാഷയുടെ രൂപഘടന സംസ്കൃതരീതിയനുസരിച്ചാണ്!

ഉത്തരം —തല, കണ്ണ, മൂക്ക, കയ്യ, കാല, പിറക്കണം, ഇരിക്കണം, വരണം, കാണണം—ഇത്യാദി.

ചോദ്യം—ഇളുവാക്ക എന്തെല്ലാം.

ഉത്തരം —ഇല്ലം, അരി, വിസ്സത്തി, ഉരൺ, കൊമ—ഇത്യാദി.

ചോദ്യം—കന്നടം എന്തെല്ലാം.

ഉത്തരം —മന, എല്ല—ഇത്യാദി.

എന്നാൽ ഒരു വാക്കുകൾ അതാത ഭാഷയിലാകുമ്പോൾ ചില സ്വരങ്ങൾക്കും ചില വ്യഞ്ജനങ്ങൾക്കും അല്പഭേദം ഉണ്ട. ഓളം, താക്കോൽ, തൊരം, താളി, ഓടുന്നു, തല്ലുന്നു, കരയുന്നു, ഇങ്ങനെ ചിലത മലയാളത്തിൽ സ്വതന്ത്രങ്ങളായിട്ടും ഉണ്ട.[11] ക്രമേണ പിന്നെ പിന്നെ ഹിന്ദുസ്താനി, ഇംഗ്ലീഷ മുതലായ അന്യഭാഷകളിൽനിന്ന എടുത്തതായും ഉണ്ട.

അതിനാൽ പ്രസിദ്ധശബ്ദങ്ങളെക്കുറിച്ചു ഒരു പുസ്തകം പ്രവൃത്തിക്കുന്നു.

ഇതിലെ ക്രമം: ൧ാമത—അക്ഷരകാണ്ഡം; ൨ാമത—സന്ധികാണ്ഡം; ൩ാമത—പദകാണ്ഡം; ൪ാമത—സമാസകാണ്ഡം; ൫ാമത—ധാതുകാണ്ഡം; ൬—ക്രിയാകാണ്ഡം; ൭—പ്രയോഗകാണ്ഡം; ൮—അലങ്കാരകാണ്ഡം. ഇങ്ങനെ ൮ കാണ്ഡങ്ങളെക്കൊണ്ട ഒരു പുസ്തകം പരിപൂർണ്ണമായിരിക്കുന്നു.

---

11. ഈ പദവർഗ്ഗീകരണത്തിൽ അനവധാനതയും ഉപരിപ്ലവതയും കാണാം. ഇല്ലം, ഉരൺ എന്നിവയും മരതൊ, ഇലൈ എന്നിവയും തമിഴിലും ഉണ്ട്. അതുപോലെ ഇളുമലയാളപദങ്ങളായി ഉദാഹരിക്കുന്നവയിൽ ഉറങ്ങുന്നു (ഉറങ്കിറാൻ) എന്ന പദം വർത്തമാനകാലത്തമിഴിലും പ്രയോഗത്തിലുണ്ട്. ഗ്രന്ഥകാരന് മറ്റു ദ്രാവിഡഭാഷകളുമായി പറയത്തക്ക പരിചയമൊന്നും ഉണ്ടായിരുന്നില്ല എന്നാണ് ഈ വർഗ്ഗീകരണം തെളിയിക്കുന്നത്. ഇളുപദമെന്ന് കാണിക്കുന്ന വിസ്സത്തി, പിസ്സാത്തി (പൊന്തക്കത്തി) ആയിരിക്കണം. ഇളുവിലെ പദം 'പിഹിയാത്തി' എന്നാണ്. കൊമ (പുക) ഇളുവിൽ 'കെമ്മൊ' ആണ്. ഉരൺ ഇളുവിൽ 'ഉരസ്' എന്നാണ്.

# അക്ഷരകാണ്ഡം

ചോദ്യം—മലയാള വാക്കിന്ന അക്ഷരങ്ങൾ എത്രവിധങ്ങളാകുന്നു.

ഉത്തരം — സ്വരങ്ങൾ എന്നും വ്യഞ്ജനങ്ങൾ എന്നും രണ്ടുവിധങ്ങളാകുന്നു.

ചോദ്യം—സ്വരങ്ങൾ ഏതെല്ലാം.

ഉത്തരം — അ-ആ-ഇ-ഈ-ഉ-ഊ-ഋ-ൠ-ഌ-ൡ-ഏ-ഐ-ഓ-ഔ-അം-അഃ.[12] ഇങ്ങനെ ൧൬ അക്ഷരാദ്യസ്വരങ്ങൾ സംസ്കൃതവാക്കിനുകൂടി ഉപയോഗമായി പഠിക്കുന്നു. മലയാളവാക്കിൽ ഌ, ൡ എന്ന രണ്ടു ദീർഘങ്ങൾ കുറവും, എ, ഒ എന്ന രണ്ടു ഹ്രസ്വങ്ങൾ കൂടുകയും ഉണ്ടു. അതുകൊണ്ടു ൧൬ സ്വരം എന്നതു ശരിതന്നെ ആകുന്നു.[13]

ചോദ്യം—അം, അഃ എന്ന അകാരോച്ചാരണങ്ങളല്ലയോ.

ഉത്തരം —അല്ല. മകാരാംശസദൃശമായിരിക്കുന്ന അനുസ്വാരവും ഹകാരാംശസദൃശമായിരിക്കുന്ന വിസർഗ്ഗവും[14] വ്യഞ്ജനസദൃശങ്ങളായി വേറെ രണ്ടു സ്വരങ്ങൾതന്നെ. അതിനാൽ ഈ രണ്ടും സ്വരങ്ങളുടെ അന്തത്തിങ്കൽ പ്രയോഗിക്കുന്നതാകകൊണ്ടു സ്വരങ്ങളുടെ കൂട്ടത്തിൽ ചേർക്കുന്നതും അകാരം ഉപരിസ്വരൂപം കാണിക്കുന്നതും നടപ്പാകുന്നു. ഇം-ഇഃ; ഉം-ഉഃ ഇത്യാദികളിലും

---

12. ഏകാരഒകാരങ്ങളുടെ ദീർഘങ്ങളെ അടിസ്ഥാനസ്വരങ്ങളിൽ ഉൾപ്പെടുത്തിയ ഗ്രന്ഥകാരൻ പ്രയോഗത്തിൽ ഈ രണ്ടു സ്വരങ്ങളുടെ ഹ്രസ്വദീർഘഭേദം വ്യവച്ഛേദിച്ചു കാണിക്കുന്നില്ല.

13. മലയാളത്തിലെ അടിസ്ഥാനസ്വരങ്ങളെക്കുറിച്ച് പറയുമ്പോൾ ഹ്രസ്വങ്ങളായ എകാരഒകാരങ്ങളെ പരിഗണിക്കാത്തതിന് ഇങ്ങനെ വളച്ചുകെട്ടി ഒരു യുക്തി പ്രദർശിപ്പിക്കുന്നതു് ശാസ്ത്രീയമല്ല.

14. വിസർഗം ഹകാരസദൃശമായ സ്വനമാണെന്നു് മലയാളവ്യാകരണത്തെ സംബന്ധിച്ചിടത്തോളം പറയുന്നതു് ശരിയാണോ? പിൻ വരുന്ന വർഗവ്യഞ്ജനത്തിന് അനുസൃതമായ സ്വനോച്ചാരണമാണ് മലയാളത്തെ സംബന്ധിച്ചിടത്തോളം വിസർഗത്തിനുള്ളതു്. ദുഃഖം > [ദുക്ഖം]; അന്തഃകരണം > [അന്തക്കരണം.]

വങ്ങുന്നതാകുന്നു.[15] ഇവകളിൽ അ, ഇ എന്നതുപോലെ ഒരു മാത്രകൊണ്ടു ഉച്ചരിക്കുന്നതിന്നു ഹ്രസ്വമെന്നു പേരാകുന്നു. ആ, ഓ ഇങ്ങനെ രണ്ടു മാത്രകൊണ്ടു ഉച്ചരിക്കുന്നതു ദീർഘമാകുന്നു. ഌ-എന്നതും വിസർഗ്ഗവും സംസ്കൃതസംബന്ധി ശബ്ദങ്ങൾക്കേ പ്രയോഗമുള്ളു.[16]

ഉദാഹരണം: ക്ലപ്തി[17] കൊണ്ടാൽ ശ്ലാഘിക്കണം

ചോദ്യം—വ്യഞ്ജനങ്ങൾ ഏതെല്ലാം.

ഉത്തരം —താഴെ കാണിക്കുന്നു.

| ഖരം | അതിഖരം | മൃദു | ഘോഷം | അനുനാസികം | |
|---|---|---|---|---|---|
| ക | ഖ | ഗ | ഘ | ങ | കവർഗ്ഗം — കണ്ഠ്യം |
| ച | ഛ | ജ | ഝ | ഞ | ചവർഗ്ഗം — താലവ്യം |
| ട | ഠ | ഡ | ഢ | ണ | ടവർഗ്ഗം — മൂർദ്ധന്യം |
| ത | ഥ | ദ | ധ | ന | തവർഗ്ഗം — ദന്ത്യം |
| പ | ഫ | ബ | ഭ | മ | പവർഗ്ഗം — ഓഷ്ഠ്യം |

| | | | | |
|---|---|---|---|---|
| യ | ര | ല | വ | അന്തസ്ഥങ്ങൾ |
| ശ | ഷ | സ | ഹ | ഊഷ്മാക്കൾ |
| ള | ഴ | റ | | പ്രതിവർഗ്ഗങ്ങൾ |

ഇങ്ങനെ സ്വരവ്യഞ്ജനങ്ങൾ കൂടുമ്പോൾ ൫൧.

---

15. അനുസ്വാരവിസർഗ്ഗങ്ങളെ അടിസ്ഥാനസ്വരമാലയിൽ ചേർക്കുന്നതിന് ഗ്രന്ഥകാരൻ പ്രദർശിപ്പിക്കുന്ന യുക്തി തീരെ സ്വീകാര്യമല്ല.

16. ഌകാരത്തിന്റെ ഹ്രസ്വദീർഘങ്ങളും അങ്ങനെയല്ലേ?

17. ക്ലിപ്തി എന്നാണ് ഉദ്ദേശിച്ചിരിക്കുന്നത്.

ഇതുകൂടാതെ വർണ്ണങ്ങൾ എന്നും അക്ഷരങ്ങൾ എന്നും പൊതുവെ അക്ഷരപാഠങ്ങളിൽ ഴ, റ രണ്ടും നീക്കി, ക്ഷ ഇതുകൂടി ഉൾ പഠിക്കുന്നു.[18]

ചോദ്യം—ഴ, റ തള്ളുന്നതിനും, ക്ഷ കൂട്ടുന്നതിനും ഹേതു എന്ത്.

ഉത്തരം —പ്രത്യക്ഷരം എന്നു പറയുന്നത ഒന്നിന്റെ പകരം ചിലെടത്തു പ്രയോഗിക്കേണ്ടതാകുന്നു. സംസ്കൃതത്തിൽ ല എന്നതിന്ന പ്രത്യക്ഷരം ള എന്നും തമിഴിനെ അനുസരിച്ചു ര എന്നതിന്ന പ്രത്യക്ഷരം റ എന്നും ള എന്നതിന്ന ഴ എന്നും കൂടി മലയാളഭാഷയിൽ സ്വീകരിച്ചു. മൂന്നിനും സ്ഥാനവും സ്വഭാവവും അതാത പ്രധാനാക്ഷരത്തിന്റേതന്നെയാകുന്നു. മലയാളത്തിൽ സംസ്കൃതത്തെ അനുസരിച്ചിട്ടുള്ള അക്ഷരപാഠമാകകൊണ്ടു ദ്രാവിഡകേരളപ്രത്യക്ഷരങ്ങളെ അക്ഷരപാഠങ്ങളിൽ ചേർക്കുന്നില്ല.[19] ക്ഷ എന്നുള്ളത കകാരഷകാരങ്ങളുടെ കൂട്ടക്ഷരമാകുന്നു.

അന്ത മംഗളകരമെന്ന ഒരു പ്രമാണത്തെ അനുസരിച്ചു മംഗളാർത്ഥമായി അക്ഷരാന്തങ്ങളിൽ പഠിച്ചുവരുന്നു.

ചോദ്യം—കൂട്ടക്ഷരമെന്നാൽ എന്തത.

ഉത്തരം —ഇടക്ക സ്വരങ്ങൾ കൂടാതെ, രണ്ടോ അധികമോ വ്യഞ്ജനങ്ങളുടെ കൂട്ടമാകുന്നു.

---

18. '[illegible]' എന്ന ചൊല്ല് അന്വർത്ഥമാകാൻ പാടുപെടുകയാണ്.

19. സംസ്കൃതത്തിൽ ലകാരളകാരങ്ങൾക്ക് പ്രായേണ സ്വാതന്ത്ര്യപരിവർത്തനം സംഭവിക്കുന്നു. എന്നാൽ മലയാളത്തിൽ രേഫറകാരങ്ങൾക്കും ളകാരഴകാരങ്ങൾക്കും അതു് സംഭവിക്കാത്തതുകൊണ്ട് ഗ്രന്ഥകാരന്റെ വാദം ബാലിശമാണ്. മാത്രമല്ല, രേഫറകാരങ്ങളെ മാറി ഉപയോഗിക്കരുത് എന്ന് ഗ്രന്ഥകാരൻതന്നെ മുമ്പൊരിടത്തു് പറയുന്നുണ്ട്. അങ്ങനെ വരുമ്പോൾ പ്രത്യക്ഷരം എന്ന സങ്കല്പത്തിനുതന്നെ വ്യാകരണത്തിൽ സാംഗത്യമില്ലെന്ന പറയേണ്ടിവരും.

ഉദാഹരണം—വ്യക്തം: ദ ; ശാസ്ത്രം: ന ; ശാസ്ത്രപ്രക്തം: ര് ; മൂർദ്ധന്യപാഠ്യാണം[20]: ഉ. ഇവിടെ ഭിന്നാക്ഷരങ്ങളുടെ കൂട്ടം. പച്ച, മഞ്ഞ, ചക്ക, വിത്തു. ഇവിടെ അതാതു അക്ഷരങ്ങളെത്തന്നെ ദ്വിതപമാക്കി കൂട്ടുന്നു എന്നു ഭേദം.

ചോദ്യം—പ്രത്യക്ഷരങ്ങൾക്കു സ്ഥാനവും സംജ്ഞയും ഉണ്ടെങ്കിൽ പ്രധാനാക്ഷരങ്ങളുടെ സ്ഥാനത്ത അവയുകളെ ഇഷ്ടംപോലെ പ്രയോഗിക്കാമതയോ.

ഉത്തരം —സംസ്കൃതത്തിൽ വിരോധമില്ലാ.

ഉദാഹരണം: മംഗളം - മംഗലം, നീളം - നീലം; 'കചമതാനാളം കാളയതെനമൊളകം' — 'കചതാനലകാമയതെനവാകം' എന്ന നൈഷധം. ളകാരപ്രാസങ്ങൾകൽ: 'ചലിതയാവിമലകളമൊഴി കളകളൊളകളൊള ഭ്രാന്ത്യാ' എന്നു മാഘം. മലയാളവാക്കിൽ അർത്ഥഭേദത്തെ അനുസരിച്ചു പ്രത്യക്ഷരങ്ങൾക്കു നിയമമുള്ളതിനാൽ നിയമത്തെ അനുസരിച്ചുതന്നെ അതാതു വാക്കുകളിൽ പ്രയോഗിക്കണം.

ഉദാഹരണം: കലം-കളം, കലി-കളി-കഴി. കളി-കഴി, കരം-കറം, കരി-കറി, എല്ല്-എള്ള് ഇവകൾക്കു മാറിപ്പോം.

ചോദ്യം—ഴ എന്നതു പ്രത്യക്ഷരമെന്നു എങ്ങനെ അറിയുന്നു. ഷ-പ്രത്യക്ഷരമാകുന്നതെയോ.[21]

ഉത്തരം—തമിഴ് [വാള്, പാള്, തൊവാള്], [വാഴ്, പാഴ്, തൊവാഴ്] എന്ന മലയാളത്തിൽ പ്രയോഗംകൊണ്ടു സ്പഷ്ടമാകുന്നു.[22]

---

20. 'ശിരസ്സിൽ ചുംബിക്ക' എന്നു് പരാർത്ഥം.

21. ഷകാരത്തിന്റെ പ്രത്യക്ഷരമാണ് ഴകാരം എന്നു് പറയാമോ എന്നായിരിക്കാം വിവക്ഷിക്കുന്നതു്.

22. തമിഴിൽ ഴകാരോച്ചാരണം ഇല്ല എന്ന തെറ്റായ ധാരണയിൽ നിന്നാണ് ഗ്രന്ഥകാരൻ ഇങ്ങനെ പറഞ്ഞിരിക്കുന്നതു്. ദക്ഷിണകേരളീയനായ ഗ്രന്ഥകാരനു് പരിചയമുള്ള തമിഴുച്ചാരണത്തിൽ ഴകാരം ഉണ്ടായിരുന്നിരിക്കില്ല.

ചോദ്യം—കൊവിൽ, ദെവൻ, ആറം, ഏററം, അവൻറാ ഇങ്ങിനെയുള്ള വാക്കുകൾക്കവസാനത്തിൽ ൽ, ൻ, ം, ററ, ൻറ-ഒരോ വർണ്ണങ്ങളെക്കുറി സ്വീകരിക്കുന്നതുമയോ.

ഉത്തരം —ആദിമൂന്നും ക്രമമെന്നു ല, ന, മ വർണ്ണങ്ങൾ അകാരം ക്രമേണ പ്രയോഗിക്കപ്പെട്ടവയാകുന്നു.
നാലാമത്തെ-റ-രണ്ടു ക്രിയയും ഉ-മത്തെ-ന്, റ് കൂട്ടിച്ചേർത്തുമാകുന്നു.

ഉദാഹരണം: കൊവിലകം, ദെവനപ്പുറം, ആറുമടങ്ങു ഇത്യാദികളിൽ മേൽ അകാരം ചേരുമ്പോൾ സ്പഷ്ടമാകുന്നു. ശേഷം എഴുത്തു കൊണ്ടു സ്പഷ്ടമാകുന്നു. സംസ്കൃതത്തിൽ യൽ, തൽ ഇത്യാദികളിൽ അകാരം കൂടാതെ തകാരമാകുന്നു

ചോദ്യം—വ്യഞ്ജനങ്ങളിൽ ന എന്ന ഒന്നു പഠിക്കുന്നു.[23] നളനോടു എന്ന പദത്തിൽ ഒന്നാമത്തെതും മൂന്നാമത്തെതും അക്ഷരം ഭേദപ്പെടുത്തി ഉച്ചരിക്കുന്നു. അതിനാൽ വെറെ തന്നെയൊ.

ഉത്തരം —അല്ല, ഒന്നുതന്നെ. അല്പം ഭെദത്തോടുകൂടി ഉച്ചരിക്കുന്നു. അതിൽ ആദ്യം ദന്ത്യാഗ്രങ്ങളുടെയും പിന്നത്തെ ദന്തമൂലങ്ങളുടെയും[24] ജിഹ്വാഗ്രം തൊടീച്ചു ഉച്ചരിക്കുന്നത എന്നു മാത്രം ഭേദം. രണ്ടും ദന്തസ്ഥാനികങ്ങൾതന്നെ ആകുന്നു. എന്നാൽ പ്രായേണ പദത്തിന്റെ ആദ്യത്തിലും ചില കൂട്ടക്ഷരങ്ങളിലും ദന്താഗ്രസംബന്ധികളാക്കിയും ശെഷങ്ങളെ ദന്തമൂലസംബന്ധികളാക്കിയും ഉച്ചരിക്കുന്നത മലയാളത്തിലെ നടപ്പാകുന്നു. ദന്തമൂലസംബന്ധമായിതന്നെ എല്ലാം ഉച്ചരിച്ചാലും വിരോധമില്ലാ.[25]

---

23. നകാരത്തെക്കുറിച്ച് കൂടുതൽ വിശദീകരിക്കുന്നു എന്ന് വിവക്ഷ.

24. ഊന്ന്.

25. അതായത്, വർത്സ്യോച്ചാരണം എല്ലാറ്റിലും ആകാമെന്ന്! തമിഴിൽ അങ്ങനെയാണ്.

ഉദാഹരണം: നിറച്ചു, നാനാവിധം, ന്യൂനത, മന്ദസ്മിതം, വണ്ടചൊഗം, മന്നവൻ, കന്നാലം, കനകം, മനസ്സിനെ ഇത്യാദി.

ചോദ്യം—വ്യഞ്ജനങ്ങൾക്കെന്നാൽ സ്വരം കൂടാതെ ഉച്ചാരണമുണ്ടോ.

ഉത്തരം—പദാന്തങ്ങളിൽ വളരെ പ്രയോഗങ്ങളുണ്ട്. ഉദാ: രാമൻ, അവര്, കാല്, കാത്, ഏത്, എന്ത്, താണ്, താഴ് ഇത്യാദി. ഇവകളിലെ അന്ത്യവ്യഞ്ജനങ്ങൾക്ക് അർദ്ധമാത്രയാകുന്നു.[26]

ചോദ്യം—അക്ഷരങ്ങൾ ഏതെല്ലാം സ്ഥാനങ്ങളിൽനിന്നു പുറപ്പെടുന്നു.

ഉത്തരം—അ, ആ, ഹ, വിസർഗ്ഗം, കവർഗ്ഗം. ഇവകൾ കണ്ഠം എന്ന തൊണ്ടയിൽനിന്നു പുറപ്പെടുന്നു. അതുകൊണ്ടു കണ്ഠ്യങ്ങൾ എന്നു പേരു വന്നു. എന്നാൽ അന്യസ്ഥാനസംബന്ധം കൂടാതെ സ്വരങ്ങളിൽനിന്നു വേർപ്പെടുന്നു. ഇ, ഈ, യ, ശ, ചവർഗ്ഗം. ഇവകൾ താലു എന്ന അണ്ണാക്കിൽനിന്നു പുറപ്പെടുന്നു. അതുകൊണ്ടു താലവ്യങ്ങൾ എന്നു പേരു വന്നു. ഋ, ൠ, ര, റ, ഷ, ടവർഗ്ഗം. ഇവകൾ മൂർദ്ധാവ് എന്ന മേലണ്ണാക്കിൽനിന്നു പുറപ്പെടുന്നു. അതുകൊണ്ടു മൂർദ്ധന്യങ്ങൾ എന്നു പേരു പറയുന്നു. ഌ, ൡ, ല, ള, ഴ, സ, തവർഗ്ഗം. ഇവകൾ ദന്തം എന്ന പല്ലിൽനിന്നു പുറപ്പെടുന്നു. അതുകൊണ്ടു ദന്ത്യങ്ങൾ എന്നു പേരു പറയപ്പെടുന്നു. ഉ, ഊ, അനുസ്വാരം, പവർഗ്ഗം. ഇവകൾ ഓഷ്ഠം എന്ന ചുണ്ടിൽനിന്നു പുറപ്പെടുന്നു. അതുകൊണ്ടു ഓഷ്ഠ്യങ്ങൾ എന്നു പറയപ്പെടുന്നു. ഇവകളിൽ വർഗ്ഗാന്ത്യങ്ങൾക്കും അനുസ്വാരത്തിനും നാസികാസംബന്ധം കൂടി ഉള്ളതിനാൽ അവകളെ അനുനാസികങ്ങൾ എന്നുംകൂടി പറയുന്നു. എ, ഏ, ഐ, ഒ, ഓ, ഔ ഇവകളെ സംസ്കൃതം അനുസരിച്ചു സന്ധിയിൽ പ്രധാനങ്ങളാകകൊണ്ടു സന്ധ്യക്ഷരങ്ങൾ എന്നും പറയപ്പെടുന്നു.[27] അക്ഷര

---

26. കാത്, ഏത്, എന്ത്, താണ്, താഴ് എന്നിവയിലെ അന്ത്യവ്യഞ്ജനം സ്വരസ്പർശമില്ലാത്തതാണെന്ന് എങ്ങനെ പറയും ?

27. സന്ധ്യക്ഷരങ്ങൾ എന്നു പറയുന്നത് സന്ധിയിൽ പ്രധാനങ്ങളാകകൊണ്ടാണെന്നുള്ളത് ശരിയല്ല. സ്വരയോഗമുള്ളതുകൊണ്ടാണ് സന്ധ്യക്ഷരം എന്നു പേരിട്ടിരിക്കുന്നത്.

ഇവയെ വെറെ പറയെണ്ടുന്നത അകാരം, കകാരം, ഉകാരം ഇങ്ങനെ കാരപ്രത്യയം ചെൎത്ത പറയാം. ര എന്നതിന്ന മാത്രം ഇഫ പ്രത്യയം ചെൎത്ത രെഫമെന്ന പറയണമെന്ന സംസ്കൃതത്തെ അനുസരിച്ച മലയാളവാക്കിലും വ്യവസ്ഥയുണ്ട.

ചോദ്യം—അകാരം എത്രവിധമുണ്ട.

ഉത്തരം—വിവൃതമെന്നും സംവൃതമെന്നും രണ്ടു വിധമുണ്ട. അത് എന്നേടത്ത അകാരം വിവൃതമായും ഗജം എന്നേടത്ത ഗകാരത്തെ പറ്റി അകാരം സംവൃതമായും ഇരിക്കുന്നു. ഇങ്ങനെ ജനം, മയാ ഇത്യാദികളിൽ മുൻപിലത്തെ അകാരം സംവൃതമായും രണ്ടാമത്തെ വിവൃതമായും മലയാളവാക്കിൽ പ്രയോഗിച്ചു വരുന്നത ഒരു നടപ്പെന്ന മാത്രമെ ഉള്ളു. എല്ലാം വിവൃതമാക്കി പ്രയോഗിച്ചാലും വിരോധമില്ലാത്തതിനാൽ എഴുത്തിൽ ഭേദം സൂചിപ്പിക്കുന്നില്ല. വിവൃതമെന്ന പറയുന്നത അകാരം തുറന്ന ചൊല്ലുക. സംവൃതമെന്ന നന്നാ ഇറക്കാതെ ഉച്ചരിക്ക എന്ന ൎത്ഥം. സംവൃതം പ്രായേണ പദത്തിന്റെ ആദ്യം വരുന്ന മൃദുക്കൾക്കും അന്തസ്ഥങ്ങൾക്കും മീതെ വരുന്നു. ഗജം, ജനം, ദനം, ബലം, യന്ത്രം, രക്ഷ ഇത്യാദി. അല്ലാത്തതെല്ലാം വിവൃതമാകുന്നു. ചരട്, മലക്, അവള്, ഓന്തൻ, ബാലൻ, പരവശൻ, കലവറ ഇത്യാദി.[28]

ചോദ്യം—ഉപരിസ്പൎശം കൂടാതെയും കൂടിയും ഉള്ള വ്യഞ്ജനങ്ങൾക്ക എഴുത്തിൽ ഭേദം കൂടാതെ കാണുന്നത എന്തുകൊണ്ട.

ഉത്തരം—അൎത്ഥവശാൽ അറിയാവുന്നതാകകൊണ്ട ഉപേക്ഷ കൊണ്ട എഴുതുന്നില്ല. ഇതിന്നും എ, ഒ എന്ന ഏകമാത്രക്കും ദ്വിമാത്രക്കും അൎത്ഥഭേദമുള്ളേടത്ത ഒരുപോലെ എഴുതുന്നു.

---

28. എകാരച്ഛായയിലുള്ള ഉച്ചാരണത്തെയാണ് ഇവിടെ അകാരത്തിന്റെ സംവൃതോച്ചാരണമായി പരിഗണിക്കുന്നത്.

ഉദാഹരണം

| ശബ്ദം | അർത്ഥം |
| --- | --- |
| ഏറ് | എറിഞ്ഞാലും |
| ഏട് | താളിയോല |
| ഏറെ | മത്സ്യസ്ഥലം |
| തൊട് | തൊട്ടാലും |
| തോട | വെള്ളം ഒഴുകുന്ന വഴി |
| തോട | കസ്തൂരിമരണം |

ഇവിടെ ഏറ്, ഏട്, ഏറെ, തൊട്, തോട്–തോട ഇങ്ങനെ രണ്ടുതരത്തിലും സ്പഷ്ടമാക്കി എഴുതുന്നത യുക്തമാകുന്നു. ഇതിനുപുറമേ ചില സ്വരങ്ങൾ അനുനാസികങ്ങളായിട്ടും ശുദ്ധങ്ങളായിട്ടും ഉണ്ട്.[29] അനുനാസികം അവ്യയപ്രകരണത്തിൽ വിവരിച്ച എഴുത്തും അതിന്റെ സൂചകമല്ല ഇല്ലാത്തതാലും കൗചിത്ര്യംകൊണ്ട സ്വരോച്ചാരകരെക്കൊണ്ട എഴുതാറില്ല. സ്വരം ഇല്ലാത്ത വ്യഞ്ജനാക്ഷരത്തിന്ന ഉപരി അർദ്ധചന്ദ്രരേഖയും അനുനാസികത്തിന്നമേൽ അനുസ്വാരരേഖ[30] കൂട്ടിയും എഴുതേണ്ടതാകുന്നു.

---

29. അനുനാസികീകൃതസ്വരങ്ങളെക്കുറിച്ച് മറ്റു വ്യാകരണകർത്താക്കളാരും സൂചിപ്പിക്കുന്നില്ല.

30. അനുസ്വാരരേഖയായും മീത്തൽ തന്നെയാണ് ഉപയോഗിച്ചിരിക്കുന്നത്.

# സന്ധികാണ്ഡം

ചോദ്യം—സന്ധി എന്താകുന്നു.

ഉത്തരം —പദങ്ങളിൽവച്ചോ പദാവയവങ്ങളായിരിക്കുന്ന ധാതു, ആഗമം, പ്രത്യയം ഇടങ്ങിയ അവയവങ്ങളിൽവച്ചോ രണ്ടു കൂടി ചേരുമ്പോൾ പൂർവ്വാന്ത്യാക്ഷരങ്ങൾക്കും പരാദ്യക്ഷരങ്ങൾക്കും ഭേദപ്പെടുത്തുന്നതും അതിന്റെ വിധിയും ആകുന്നു. ഇവിടെ നിത്യവിധിക്കു വരുമെന്നും വരേണമെന്നും ഇല്ലുപോലെ വരുത്താമെന്നാർത്ഥ വരാമെന്നും വരുന്നു എന്നും എഴുതും.[31]

ചോദ്യം—സന്ധി എത്രവിധം.

ഉത്തരം —ലോപസന്ധി എന്നും ആഗമസന്ധി എന്നും ആദേശസന്ധി എന്നും മൂന്നു വിധമാകുന്നു. സന്ധിയിൽ ലോപം വരുന്നേടത്തു ലോപസന്ധിയാകുന്നു. അകാരത്തിനു സ്വരം മേൽ വരുമ്പോൾ ലോപം വരാം. പ്രഥമൈകവചനത്തിൻമേൽ വരുമ്പോൾ ലോപം വേണം. ഇതിന്നും പദാവയവങ്ങളിലെ വിധിയെല്ലാം നിത്യംതന്നെ ആകുന്നു. അകാരലോപത്തിനു—

ഉദാഹരണം : പല-എടുത്തും എന്നു കൂട്ടികചേർക്കുമ്പോൾ ലകാരത്തിന്റെ മേൽ ഉള്ള അകാരത്തിനു ലോപം വന്നു പലെടുത്തും എന്നു വരുന്നു. ശബ്ദത്തിനു ലോപം എന്നാൽ കേൾക്കാതെ ഭവിക്കയാകുന്നു. ഇതിന്നും അല്ല–എന്നേ = അല്ലന്നേ, ഇല്ല–എന്നും = ഇല്ലെന്നും. ഇതുകളിൽ പക്ഷാന്തരങ്ങൾ മേൽപറയുന്ന ആഗമസന്ധിയും ആദേശസന്ധിയും വരാം.

ഉദാഹരണം : പലയടം[32] - പലേടം, അല്ലായയല്ലൊ - അല്ലല്ലൊ, ഇങ്ങനെ മറെറാ അധികമൊ വിധം വരുന്നേടത്തു പക്ഷാന്തരവിധി

---

31. സാർവ്വത്രികതയുള്ള വ്യാകരണനിയമങ്ങൾ പ്രതിപാദിക്കുമ്പോൾ 'വരും' 'വരണം' എന്നിവയും, വികല്പപ്രയോഗങ്ങളാണെന്ന് സൂചിപ്പിക്കേണ്ടി വരുമ്പോൾ 'വരാം' 'വരുന്നു' എന്നുമാണ് ഈ ഗ്രന്ഥത്തിൽ ഉപയോഗിച്ചിട്ടുള്ളത് എന്ന് സൂചിപ്പിക്കുന്നു.

32. വിലക്ഷണരൂപം.

യെന്നു പറയും. പ്രഥമൈകവചനത്തിൽ രാമ - അൻ = രാമൻ.[33] എകാരലോപത്തിന്ന ഉദാ: വാ - എടാ = വാടാ ; പോ - എടാ = പോടാ ഇത്യാദി.

ചോദ്യം—ആഗമം എന്നാൽ എന്ത.

ഉത്തരം —എടക്കി വന്നു ചേരുന്ന ശബ്ദാംശമാകുന്നു. അതു നാമത്തിന്നും ധാതുവിന്നും അന്തങ്ങളുമായ പ്രത്യയങ്ങൾക്ക ആദിക്കും ചേരും. അന്ത്യമായതു അന്ത്യാഗമമെന്നും ആദിയിലെ ആദ്യാഗമമെന്നും പറയുന്നു. സന്ധിയിൽ അക്ഷരം വെറെ ആഗമിക്കുന്നേടത്തു ആഗമസന്ധിയാകുന്നു. പ്രായേണ ഉ-യ-വ-ങ്ങൾ സ്വരസന്ധിയിൽ ആഗമങ്ങളാകുന്നു. ഉകാരാഗമത്തിന്ന ഉദാഹരണം ; ഖരാന്തവ്യഞ്ജനങ്ങൾക്ക പരാദിവ്യഞ്ജനം പരമാകുമ്പോൾ ഉകാരം വരും. വാക്ക - നന്ന, കൂട്ടുമ്പോൾ വാക്കു നന്ന എന്നാകുന്നു. ഇതിന്നും പാട്ട് - കേൾക്കണം = പാട്ടു കേൾക്കണം എന്ന ഉകാരംകൂടി ഇടക്ക വരുന്നു. ഇതിന്നും പട്ടു കിളി, പല്ലു കുറുകി, തൈരു കലക്കി, ചോറു വിളമ്പി, ഏഴു ലോകം, വാളു മിനുക്കി, പോത്തു ഇടഞ്ഞു, നാടു പിടിച്ചു, വീരനാരു നശിച്ചു ഇത്യാദി.[34] യകാരാഗമത്തിന്ന—

ഉദാഹരണം : പദാന്തങ്ങളായിരിക്കുന്ന അ, ആ, ഇ, ഐ ഇവകൾക്കും താലവ്യസന്ധ്യക്ഷരങ്ങൾക്കും മേലെ സ്വരം വരുന്നതു കൂട്ടുമ്പോഴും ഓഷ്ഠ്യസന്ധ്യക്ഷരങ്ങൾക്ക മേൽ താലവ്യസ്വരങ്ങൾ വരുന്നതു ചേർക്കുമ്പോഴും ഉപരിസ്വരത്തിന്റെ താഴെ ചേർന്ന യ്

---

33. സിദ്ധാന്തപരമായി 'രാമൻ' എന്ന പദത്തിൽ അകാരലോപം ഉണ്ടെന്നുള്ളത് ശരിയായിരിക്കാം. എന്നാൽ രാമ, കൃഷ്ണ, ഗോപാല, നാരായണ, ഇത്യാദിയായ അകാരാന്തങ്ങളായ സംജ്ഞാനാമപ്രകൃതികളെന്ന് കല്പിക്കേണ്ടതില്ല. ഈ പ്രകൃതികൾക്ക് പ്രയോഗമില്ലെന്നു മാത്രമല്ല, മററു തരത്തിലുള്ള രൂപപരിണാമങ്ങളും സംഭവിക്കുന്നില്ല. അതുകൊണ്ട് ഇവയെ വിഭജനം ചെയ്തു കാണിക്കേണ്ടതില്ല.

34. പാട്ട്, പട്ട്, പല്ല്, തൈര് മുതലായ പദങ്ങൾ വ്യഞ്ജനാന്തങ്ങളായി പരിഗണിച്ചതിന്റെ ഫലമാണ് ഈ അനാവശ്യസന്ധിനിയമം. 'ആദ്യാഗമം' 'അന്ത്യാഗമം' എന്ന ആഗമഭേദങ്ങളും കല്പിക്കേണ്ടി വന്നതും ഇതുകൊണ്ടുതന്നെ.

ഹ്രസ്വാന്തപദങ്ങളിൽനിന്നും പ്രതിവർത്ത്യാന്തപദങ്ങളിൽനിന്നും പരങ്ങളായിരിക്കുന്ന ക, ച, ത, പ, ജ, ശ, ഇവകൾക്കു താഴെ[40] ഇവകൾതന്നെ ആഗമമായി ചേരും.

ഉദാഹരണം : തല - കനം എന്നതിലെ കകാരത്തിന്റെ താഴെ ഒരു കകാരം ചേർന്നു തലക്കനം എന്നാകുന്നു. കരിക്കട്ട, ഉരത്തരം[41], എലിച്ചെവി, മരപ്പാവ, കൊടക്കാല് പുഴച്ചെറ, പുലിത്തോല്, പടജ്ജനം, വെള്ളശ്ശീല, വെള്ളപ്പായി ഇത്യാദി. പ്രതിവർത്ത്യാന്തത്തിനു: പൊന് - കുടം = പൊൽക്കുടം, [illegible], പാൽക്കഞ്ഞി, ആൾക്കൂട്ടം, പാൽപ്പെട്ടി, തേർശ്ശീല.[42] പോലെ എന്ന അവ്യയ പകാരത്തിനു ദ്വിത്വമില്ല. തല പോലെ, മല പോലെ, വര പോലെ ഇത്യാദി.

ചോദ്യം—ആദേശം എന്തു.

ഉത്തരം —ഒന്നിന്റെ സ്ഥാനത്തു മറ്റൊന്നു വരുത്തുന്നതിനു ആദേശമെന്നു പേരാകുന്നു. സന്ധിയിൽ ആദേശം വരുന്നതു ആദേശസന്ധി. അകാരലോപം വരുത്തുന്ന എകാരത്തിനു ഏകാരാദേശം വരും. ഉദാ : അല്ല - എടോ = അല്ലേടോ ; വല്ല-എടം = വല്ലേടം.[43] പദാന്തമായ അനുസ്വാരത്തിനു ഉള്ള വർഗ്ഗാക്ഷരം പരമാകുമ്പോൾ ആ വർഗ്ഗത്തിന്റെ അനുനാസികാക്ഷരം ആദേശമാകും. വരം - കാലം എന്നുള്ളതിലെ കവർഗ്ഗത്തിന്റെ അനുനാസികമായ ങകാരം വന്നു വരങ്കാലം എന്നാകുന്നു. ഇവിടെ കെട്ടിയെഴുതാത്തതു[44] എളുപ്പത്തിനുവേണ്ടിയാകുന്നു.

---

40. ലിപിരീതിയെക്കുറിച്ചു് ചിന്തിച്ചിട്ടാണോ 'താഴെ' എന്നു പ്രയോഗിച്ചിരിക്കുന്നതു് ?

41. ഉരത്തരം = [illegible] (ഗുണ്ടർട്ട് നിഘണ്ടു)

42. തിരശ്ശീല ? ആണെങ്കിൽ, രേഫാന്തമല്ലല്ലോ.

43. അല്ലേടോ, വല്ലേടം ഇങ്ങനെയായിട്ടുള്ള ഉച്ചാരണഭേദങ്ങൾ മാത്രമാണു് ഉദാഹൃതങ്ങളെല്ലാം. ഇവിടെ ആദേശസന്ധി പ്രവർത്തിക്കുന്നു എന്നുള്ള നിരീക്ഷണം ശരിയല്ല.

44. വരങ്കാലം എന്നു് ങകാരചിഹ്നം ചേർത്തു് എഴുതാത്തതു് — എന്തു് വിവക്ഷ.

ചെതമ്പല, കൈവകന്നരം, ഏറനമ്മൻ, നാമ്പരത്തു[45] ഇത്യാദി. അനുസ്വാരത്തിന്ന സ്വരം പരമാകുമ്പോൾ മകാരാദേശം വരും.

ഉദാഹരണം: വരം - ഇന്ന = വരമിന്ന; തരാം - എന്ന = തരാമെന്ന; വരമില്ലയാം.[46] മലയാളവാക്കിൽ അ, ആ, ഉ, ഓ മൂന്ന സ്വരങ്ങളുടെ അന്തത്തിങ്കൽതന്നെ അനുസ്വാരം പ്രസിദ്ധം. സംസ്കൃതം കലർന്നേടത്ത മററു സ്വരങ്ങൾക്ക മേലെയും വരും. ഉദാ: കലിമിവൻ[47], ദേവീമാരാധിച്ചു പൊരുമെന്ന പറഞ്ഞു.[48] ലകാരാന്തപദത്തിന്ന തകാരം പരമാകുമ്പോൾ തകാരം ആദേശമാകും. മണൽ - തരി = മണത്തരി; കാൽ - തള = കാത്തള.[49] ലോപമായാൽ എന്നതിന്നും വരും. മകാരം - തായം = മക്കത്തായം. ഒരു പറഞ്ഞ സന്ധികാര്യങ്ങളെയും പ്രയോഗിക്കാം. വരാം ഇന്ന തരാം എന്ന ഇത്യാദി. സന്ധിക്ക വിശേഷവിധിയില്ലാത്തേടത്ത രണ്ടു പദം കൂട്ടി ചേർത്താൽ പൂർവ്വവർണ്ണങ്ങൾതന്നെ ചേർന്നിരിക്കും.

ഉദാഹരണം: ബുക്ക - എടുത്തു = ബുക്കെടുത്തു; എഴുത്ത - ഒപ്പിട്ട = എഴുത്തൊപ്പിട്ട; കടം വാങ്ങിച്ചു; അഴി കഴിച്ചു;

---

45. നാം + പറഞ്ഞു, സന്ധി ചേർത്ത് എഴുതാറില്ല.

46. അനുസ്വാരം അതിസ്വാരാസ്വാരമായി പരിഗണിച്ചതിന്റെ ഫലമായി ഉണ്ടായതാണ് ആദേശസന്ധി നിർദ്ദേശിക്കേണ്ടി വരുന്നു.

47. കലിം - ഇവൻ = കലിമിവൻ.

48. 'ദേവീം ആരാധിച്ചു' പൊരുമെന്ന പറഞ്ഞു.' ഇവിടെ 'പൊരുമെന്ന' എന്നുള്ളത് സംസ്കൃതം കലർന്നതല്ല. അനുസ്വാരാന്തങ്ങളായ മലയാള വാക്കുകളിൽ അനുസ്വാരത്തിന മുമ്പ് രാകാരം വരാറെന്ന് പറയുന്നില്ല.

49. മണത്തരി, കാത്തള, മുതലായ രൂപങ്ങൾ പരിനിഷ്ഠങ്ങളായി ഇല്ല. ഇവിടെ 'വിശേഷണവിശേഷ്യങ്ങൾ പൂർവ്വോത്തരപദങ്ങളായ് സമസിച്ചാലിരട്ടിപ്പു ദ്രുതം പരപരാദിശം' എന്ന കേരളപാണിനീയസൂത്രമനുസരിച്ച് മണൽത്തരി, കാൽത്തള എന്നിവതന്നെയാണ് സാധുപ്രയോഗങ്ങൾ, മധ്യകേരളം ചിലപ്പോൾ വ്യവഹാരഭാഷയിൽ ലോപിക്കാറുണ്ട്. മേല്തട്ട് > മേത്തട്ട്; കല്ക്കരി > കക്കരി; വേനല്ക്കാലം > വേനക്കാലം.

സന്തോഷിച്ചിരിക്കുന്നു ഇത്യാദി.[10] സംസ്കൃതത്തെ അനുസരിച്ചാൽ ഇതു കൂടാതെ പല ഭേദം ഉണ്ടു. ഉദാ: സമുദ്ര-അവധി = (ദീർഘം) സമുദ്രാവധി; സമുദ്രാശ്രയം; ഗംഗാവധി; ഗംഗാശ്രയം ഇങ്ങനെ അകാരങ്ങളെസംബന്ധത്തിൽ ദീർഘം തന്നെ. അവർണ്ണത്തിനു ഇവർണ്ണം മേൽ വരുമ്പോൾ ഏകാരവും, ഉവർണ്ണം ചേരുമ്പോൾ ഓകാരവും, ഏകാരം ചേരുമ്പോൾ ഐകാരവും, ഓകാരം ചേരുമ്പോൾ ഔകാരവും വരും.

ഉദാഹരണം: രാമ-ഇതി = രാമേതി; ഗംഗേതി; രാമ-ഈശ്വരൻ = രാമേശ്വരൻ; ഗംഗേശ്വരൻ; ദേവ-ഉത്സവം = ദേവോത്സവം; മഹോത്സവം; നൃപോർജ്ജിതം; ഗംഗോർജ്ജിതം; കേവല-ഏകാരം = കേവലൈകാരം; ധവള-ഓദനം = ധവളൗദനം. ഇ, ഉ വർണ്ണങ്ങൾക്കു അതു മേൽച്ചേരുമ്പോൾ അതിന്റെ ദീർഘം വരുന്നു. ഹരി-ഇതി = ഹരീതി; ദേവീതി; ദേവീരിതം; ഗുരു-ഉക്തി = ഗുരൂക്തി; ഗുരൂർജ്ജിതം. ഇ വർണ്ണത്തിനു അന്യസ്വരം മേൽ വരുമ്പോൾ യകാരവും ഉവർണ്ണത്തിനു വകാരവും വരും. അതി-ആശാ = അത്യാശാ; വായു-ആധാരം = വായ്വാധാരം. ഇനിയും പല ഭേദം സംസ്കൃതവ്യാകരണം കൊണ്ടു അറിയേണ്ടതാകുന്നു. പ്രയോഗഖണ്ഡത്തിനു ഉപയോഗമായി ചില സംസ്കൃത വിധികളെയും ഈ പുസ്തകത്തിൽ അതാതു ഖണ്ഡത്തിൽ ഉദാഹരിക്കുന്നു.

---

10. ബുക്ക്, എഴുത്ത്, സന്തോഷിച്ച് ഇത്യാദികളെ സ്വാഭാവികങ്ങളായി ഗ്രന്ഥകാരൻ കരുതുന്നില്ല. അതുകൊണ്ടാണ് ഉദാഹൃതരൂപങ്ങളിൽ സന്ധിപ്രക്രിയ പ്രവർത്തിക്കുന്നില്ല എന്ന് വിധിക്കുന്നതു്.

# പദകാണ്ഡം

## പദകാണ്ഡാരംഭം

ചോദ്യം—പദം എത്ര വിധം.

ഉത്തരം—നാമപദം, അവ്യയപദം, സമാസപദം, ക്രിയാപദം ഇങ്ങനെ നാലു വിധത്തിലാകുന്നു.[51]

ചോദ്യം—നാമങ്ങൾ എത്ര വിധം.

ഉത്തരം—നാമം പേരാകുന്നു. വസ്തുനാമം, ക്രിയാനാമം എന്നു രണ്ടു വിധം. ഇവ രണ്ടും ശബ്ദരൂപമായും അർത്ഥപരമായും രണ്ടു വിധം പ്രയോഗിക്കാം.

ചോദ്യം—ഭേദം എങ്ങനെ.



ഉത്തരം—വസ്തുക്കൾ എന്നു ഓരോ ശബ്ദങ്ങളും പദാർത്ഥങ്ങളും ആകുന്നു. ഉദാ: മല, സമുദ്രം, മണ്ണ്, വെള്ളം, ആണ്, പെണ്ണ്, കല്ല്, കാല്, പൂവ്, കായ്, ധനം, വസ്ത്രം, കഥ, മത്സ്യ, സന്തോഷം ഇത്യാദി. ക്രിയകൾ എന്നാൽ ഓരോ വ്യാപാരങ്ങൾ ആകുന്നു ഉദാ: ഉഴവ്, ഉണ്ണുക, ഇരിപ്പ്, ഇരിക്കുക, ഇടുക്കുക[52], ഉരയ്ക്കുക, പറയുക, വിചാരിക്കുക ഇത്യാദി ക്രിയാനാമങ്ങളാകുന്നു.

---

51. സമസ്തപദങ്ങളെ ഒരു പ്രത്യേക പദവിഭാഗമായി മററു വ്യാകരണകർത്താക്കൾ അംഗീകരിക്കുന്നില്ല. അവ്യയശബ്ദങ്ങളെ ഗ്രന്ഥകാരൻ ഉദാഹരിക്കുന്നുണ്ട്. ആ പട്ടികയിൽ ചേരാത്ത പല രൂപങ്ങളും പദങ്ങളായെന്നു പരിഗണിക്കാൻ പ്രയാസമുണ്ട്. അവ്യയത്തെ പദവിഭാഗമെന്ന് പല വ്യാകരണ കർത്താക്കളും അഭിപ്രായപ്പെട്ടിട്ടുണ്ട്. അവരെല്ലാം ഈ പ്രശ്നത്തിന്—അവ്യയങ്ങളായി പ്രദർശിപ്പിക്കുന്നവ യഥാർത്ഥത്തിൽ പദങ്ങളാണോ എന്നുള്ള പ്രശ്നത്തിന്—പരിഹാരം നിർദ്ദേശിച്ചിട്ടില്ല.

52. എടുക്കുക ?

ഉരുളി ഇത്യാദി. ബ്രാഹ്മണാദിനാമം ജാതിയെയും വ്യക്തി യെയും പറയും. എങ്കിലും വ്യക്തികളിൽതന്നെ അധികമായി നില്ക്കും. ജാതിയെന്നാൽ കൂട്ടം ; വ്യക്തിയെന്നാൽ ഒറ്റ ; എന്നു മതം. സർവം എന്നർത്ഥമുള്ള നാമങ്ങളും അതിനാൽ സർവത്തെയും പറയാവുന്ന നാമങ്ങളും സർവനാമങ്ങൾ. സർവ ന്മാർ, എല്ലാവർ, ഒട്ടൊഴിയാത്തവർ, ഒന്നൊഴിയാത്തവർ, പലർ ഇവ സർവനാമങ്ങൾ. യാതൊന്നു, ഏറിയവർ, ഏവർ ഇത്യാദിയും സർവത്തെയും പറയാവുന്നതാകുന്നു. മുൻപറഞ്ഞ തിനെ ഉദ്ദേശിച്ചോ ഒന്നിനെ ചൂണ്ടിയോ പറവാനുള്ള നാമ ങ്ങൾ ഉദ്ദിഷ്ടനാമങ്ങൾ ആകുന്നു. ഉദാ : 'രാത്രിയിൽ ഇരുട്ടിനെ മാറ്റുവാൻ കഴിയുന്നു, അതു പ്രകാശിക്കും' എന്നതിൽ അതു എന്ന ഉദ്ദിഷ്ടനാമം മുൻപറഞ്ഞ വസ്തുവിനെ ഉദ്ദേശിക്കുന്നു. 'അതു ബൃഹസ്പതി നക്ഷത്രം' എന്ന നക്ഷത്രത്തെ ഉദ്ദേശിച്ചു ചൂണ്ടിക്കാണിക്കുന്നു. ഇതിനുമുന്നം അവൻ, അവൾ, അവർ, അതു കൾ എന്നും ആവാം. അതിനുമുന്നം ഇതന്നും ഉദ്ദിഷ്ടനാമം തന്നെ. സംഖ്യയെ പറയുന്നവ സംഖ്യാനാമങ്ങൾ. ഫ, ര, ന, ര് മുതലായി അനേകവിധം ഉള്ളവ. ഇങ്ങനെ നാമങ്ങ ങ്ങൾ ഭേദിക്കുന്നു.[54]

ചോദ്യം—ക്രിയാനാമം എങ്ങനെ

ഉത്തരം—ക്രിയകളെ പറയുന്ന ധാതുക്കളുടെ വ്യാപാരം,

---

54. നാമങ്ങളിൽ സംജ്ഞാനാമങ്ങളെയും സാമാന്യനാമങ്ങളെയും വേർ തിരിക്കുന്നില്ല. സർവനാമങ്ങൾ എന്ന പദം ഇന്ന് നിലവിലുള്ള അർത്ഥത്തി ലല്ല പ്രയോഗിച്ചിരിക്കുന്നത് എന്ന് പ്രത്യേകം ശ്രദ്ധിക്കുക. 'എല്ലാം' എന്ന അർത്ഥമുള്ളവയെ സർവനാമങ്ങൾ എന്ന് വിളിക്കുന്നു. അങ്ങനെയാണെങ്കിൽ 'പലർ' ഈ വകുപ്പിൽ എങ്ങനെ പെടുന്നു എന്ന് സംശയിക്കാം. ഇപ്പോ ഴത്തെ സർവനാമങ്ങളിൽ സൂചകാർത്ഥ(deictic) നാമരൂപങ്ങളെയാണ് ഗ്രന്ഥ കാരൻ ഉദ്ദിഷ്ടനാമങ്ങൾ എന്നു വിളിക്കുന്നു. സർവനാമങ്ങളിൽ ഒട്ടൊഴിയാ ത്തവർ, ഒന്നൊഴിയാത്തവർ എന്നിവ സമാസപദങ്ങളല്ലേ ? അതും ഗ്രന്ഥ കാരന്റെ പരിഗണനയിൽ പെടുന്നില്ല. ആകപ്പാടെ നോക്കുമ്പോൾ ഈ ഭാഗവിഭജനം പല പൊരുത്തക്കേടുകളും ഉൾക്കൊള്ളുന്നതായി കാണാം.

| അവ്യയം | അൎത്ഥം—ഉദാഹരണം |
|---|---|
| ആ്[57] | എന്റെ അഭിപ്രായം നിങ്ങളെ ഗ്രഹിപ്പിക്കുന്നു എന്നു തോന്നിപ്പിക്കുന്നു—<br>ആ്[58], പോകട്ടെ. പോകുന്നതിനു അഭിപ്രായമെന്നൎത്ഥം.<br>ആ്, വരട്ടെ. ഇവിടെ വരുന്നതിനു അഭിപ്രായമെന്നൎത്ഥം.<br>ആ്, ഇപ്പോൾ മതി. ഇത്യാദി. |
| അതെ | സമ്മതിക്കുന്നു—<br>ഒരേ പുസ്തകം തന്നെയോ? അതെ. |
| അല്ലാ | സമ്മതിക്കുന്നില്ല—<br>ഇവനാണോ? അല്ലാ. |
| അരുതു | നിഷേധിക്കുന്നു—<br>പൊളി പറയരുതു. |
| ആയി,<br>ആയിട്ടു | ഉദ്ദേശിച്ചിട്ടെന്നൎത്ഥം—<br>ബ്രാഹ്മണൎക്കായി (ആയിട്ടു) ദാനം ചെയ്യണം. |
| അയ്യോ | സങ്കടത്തെ സൂചിപ്പിക്കുന്നു—അയ്യോ, വേദന അധികം.<br>അയ്യോ, ബാല്യത്തിൽ അഭ്യസിക്കാത്തതു തെറ്റി.<br>അയ്യോ, മറന്നു പോയി. |

57. അനുനാസികീകൃതസ്വരം (nasalized vowel) ഇതിനെ കുറിക്കാനാണ് സ്വരചിഹ്നത്തിനു മുകളിൽ ചിഹ്നമിട്ടിരിക്കുന്നതു്. 29-ാം അടിക്കുറിപ്പു നോക്കുക.

58. ഇന്നത്തെ ലിഖിതഭാഷയിൽ ഇത്തരം രൂപങ്ങളെ 'ആഹ്' എന്നും മറ്റും എഴുതിക്കാണിക്കാറുണ്ടല്ലോ.

| | |
|---|---|
| ആവോ | അറിഞ്ഞുകൂടാ എന്ന തോന്നിക്കുന്നു— എവിടെ പോയി, ആവോ. |
| ഉ | ഇതുതന്നെ എന്നർത്ഥത്തിലും ഏ-പ്രത്യയാന്തത്തിന്മേൽ വരുന്ന ക്രിയകൾ ഭവിഷ്യത്തുകൾ വരും— അങ്ങിനെയേ വരൂ. അതേ കേൾക്കൂ.[59] |
| ഛീ<br>ഏ് | രണ്ടും വിരക്തിയേയും അറപ്പിനേയും സൂചിപ്പിക്കുന്നു—<br>ഛീ, ആഭാസവാക്ക് കേൾക്കരുത്.<br>ഛീ, ദുർഗ്ഗന്ധം വരുന്നു.<br>ഏ്, പാപിയെ കാണരുത്.<br>ഏ്, കണ്ണു കഴുകിവരട്ടെ. |
| ഇതാ | പ്രത്യക്ഷമെന്നർത്ഥം—<br>ഇതാ കാണുന്നു. |
| ഇല്ലം | സ്വസ്ഥം.[60] ശേഷം എന്നും കവനത്തിൽ വരും— |
| ഉള്ള | ഭവിക്കുന്നത—<br>ഉള്ള വസ്തു. |
| ഉണ്ട | സ്പഷ്ടം ഇതു ആക് ധാതുവിൻകീഴെയും ചേരും—<br>ഉണ്ടാകുന്നു. |

59. ഇവിടെ 'ഏ—ഉ(ള്ളൂ)' എന്ന അവധാരണാർത്ഥസൂചകമായ വിച്ഛിന്നരൂപിമ (discontinuous morpheme) യെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്. ഭാവികാലക്രിയാരൂപങ്ങളോട് ഈ പ്രത്യയത്തിന്റെ ഉത്തരഭാഗത്തിലെ സ്വരം മാത്രം ചേർത്താലും മതി; അവനേ കേൾക്കേണ്ടുള്ളൂ (വർത്ത); അവനേ കേട്ടുള്ളൂ (ഭൂത); അവനേ കേൾക്കുള്ളൂ/കേൾക്കൂ (ഭാവി)

60. അർത്ഥം സ്വസ്ഥമാണെന്ന താത്പര്യം.

| | |
|---|---|
| ഏ് | തുടങ്ങുന്നു എന്നു സൂചിപ്പിക്കുന്നു—<br>ഏ്, പിന്നയാളെ. |
| ഏ് ഛേ് | സമ്മതമല്ലെന്നും സൂചിപ്പിക്കുന്നു—<br>ഏ്ഛേ്, പോകരുത.<br>ഏ്, കൊടുത്തോ<br>ഏ് ഛേ്, പോയേയോ. |
| എന്ന് | ഇത ശബ്ദത്തിന്റെയോ അർത്ഥത്തിന്റെയോ പ്രകാരത്തെയും വിചാരത്തെക്കുറിച്ചു ചോദ്യത്തെയും പറയുന്നു—<br>ശബ്ദപ്രകാരം: ശിവശിവ എന്നു ജപിച്ചു.<br>അർത്ഥപ്രകാരം : കാശിക്കു പോയെന്നു കേട്ടു.<br>വിചാരത്തെക്കുറിച്ചും വരുന്നു—<br>ചോദ്യം : എന്നു വരും. ഏതു ദിവസം വരുമെന്നർത്ഥം. |
| ഉം | ക്രിയയോടു ചേർക്കപ്പെടുന്ന കാരകങ്ങളോ തൽസംബന്ധികളോ ഒന്നിൽ അധികമുള്ളതിനെ സൂചിപ്പിക്കുന്നു—<br>ജ്യേഷ്ഠനും അനുജനും വന്നു. അമ്മയെയും അച്ഛനെയും വന്ദിക്കട്ടെ. കുതിരക്കും കാളക്കും പുല്ലു കൊടുക്കട്ടെ. |
| അത്ര, ഇത്ര, എത്ര | വസ്തുപ്രമാണത്തെ പറയുന്നു—<br>അത്ര കൊടുക്കണോ, ഇത്ര മതി.<br>എത്ര പണമുണ്ട. ഇവിടെ എണ്ണത്തിന്റെ സംഖ്യാപ്രമാണം ചോദിക്കുന്നു. |

| | |
|---|---|
| ഏ | തന്നെ എന്നർത്ഥം. ഇതര പദങ്ങളുടെകൂടെ വരും —<br>അതേ വരൂ ; അങ്ങിനെയേ ഉള്ളൂ ; വന്നേ തരൂ.[61] |
| അന്ന്,<br>എന്ന്, ഇന്ന് | ദിവസകാലപ്രമാണത്തെ പറയുന്നു —<br>എന്നു തരും. ഏതു ദിവസം തരുമെന്നർത്ഥം.[62]<br>അന്നു തരാം ; ആ കാലമോ ദിവസമോ തരാമെന്നർത്ഥം. ഇന്നു തരാം. |
| അവിടെ,<br>ഇവിടെ,<br>എവിടെ | ദൂരം ഉള്ളിസ്ഥലത്തെ പറയുന്നു —<br>അവിടെ പാർക്കുന്നു ; ഇവിടെ പാർത്താലും ; എവിടെ പോകുന്നു. |
| ആയാൽ,<br>എങ്കിൽ | രണ്ടും പക്ഷാന്തരത്തെ സൂചിപ്പിക്കുന്നു —<br>നാളെയായാൽ ഞാൻതന്നെ വരാം ; മറ്റന്നാൾ ആയാൽ മകനെ അയക്കാം.<br>നാളെ എങ്കിൽ പലിശ കൂടാതെ തരാം.<br>ഒരു മാസം കഴിഞ്ഞെങ്കിൽ പലിശകൂടി തരാം. |
| ഏതാനും | കുറെ എന്നർത്ഥം —<br>ഏതാനും നെല്ലു കിട്ടി. |

61. ഇതിന് ഏവകാരമായിട്ട് 'ഉ'-വിനോട്ട് ചേർത്തു പറയേണ്ടിയിരുന്നു. 59-ാം അടിക്കുറിപ്പ് നോക്കുക.

62. 'എന്ന്' എന്നതിന്റെ 'ഏതു ദിവസം' എന്ന അർത്ഥത്തിലുള്ള പ്രയോഗത്തെക്കുറിച്ച് മുമ്പ് പ്രസ്താവിച്ചു കഴിഞ്ഞു.

| | |
|---|---|
| അപ്പോൾ, ഇപ്പോൾ, എപ്പോൾ | മുന്നം ദിവസത്തിന്റെ അംശമായ കാലത്തെ പറയുന്നതു.[68]<br>അപ്പോൾ പറയും; ഇപ്പോൾ മനസ്സില്ല; എപ്പോൾ വരും. |
| ഇനി | മേൽ എന്നർത്ഥം—<br>ഇനി പറയാം. |
| അങ്ങിനെ, ഇങ്ങിനെ, എങ്ങിനെ | പ്രകാരത്തെയും കർമ്മത്തെ പൂണ്ടിട്ടുള്ളതിനെയും പറയുന്നു—<br>പ്രകാരം : ഇങ്ങിനെ എടുക്കണമെന്നു പറഞ്ഞു. അങ്ങിനെ എടുത്തില്ല. ഇനി എങ്ങിനെ ചൊല്ലും.<br>പൂണ്ടി : പട്ടു അങ്ങിനെ പോയി. |
| ഓ | അനുവാദത്തെയും മറവിയെയും വിശേഷത്തെയും സംശയത്തെയും സൂചിപ്പിക്കുന്നു—<br>അനുവാദം യാത്ര പറയുമ്പോൾ : ഓ-നാളെ വരണം.<br>മറവി : ഓ-മറന്നു പോയി ; ഓ-കുട്ടിക്കു മുലകൊടുത്തില്ല.<br>വിശേഷം : ഓ - ആന വരുന്നു.<br>സംശയം : ബ്രാഹ്മണനോ അന്ത്യജനോ ; നാളെയോ മറ്റന്നാളൊ. |
| ഓഹോ | പൂർണ്ണസമ്മതമെന്നർത്ഥം—<br>ഓഹോ, ആരായാലും കാണിക്കാം. |

68. ദിവസത്തിന്റെ അംശമായ കാലം ഏതുകൊണ്ടാകുന്നു ?

| | |
|---|---|
| ഇളവും, തീരെ | ഏറ്റവുമെന്നർത്ഥം—ഇളവും തന്ന്.<br>മുഴുവനും എന്നർത്ഥം—<br>കൃഷി തീരെ പിഴച്ചു. |
| തോറും | ഒരേരൂപമായി എല്ലാം എന്നർത്ഥം—<br>ഗൃഹംതോറും തെണ്ടി ; മാസംതോറും തൊഴുന്നു. |
| പോലെ | സാദൃശ്യത്തെ പറയുന്നു—<br>പിതാവിനെപ്പോലെ പുത്രൻ ; തീപോലെ ചുടുന്നു. |
| പതുക്കെ | സാവധാനത്തിൽ എന്നർത്ഥം—<br>പതുക്കെ നടക്കേണം, ഇത്യാദികം ; ആ കാര്യം പതുക്കെ തീർച്ച ചെയ്യും. |
| മറ്റു | അതുപോലെ വേറെ എന്നർത്ഥം—<br>അരിയും മറ്റും വെണ്ടുന്ന ഭക്ഷണസാധനം ;<br>ഒരു മരുന്നു ജ്വരത്തിനും മറ്റും പലതിനും നന്നു. |
| മതി | വിരോധിക്കുന്നു—<br>പറഞ്ഞത് മതി. |
| പെട്ടന്നനെ | വേഗത്തിൽ എന്നർത്ഥം—<br>പെട്ടന്നനെ പോയി വരണം. |
| മാത്രം | തന്നെ എന്നർത്ഥം—<br>ഉപ്പു തിന്നുന്നവൻ മാത്രം വെള്ളം കുടിക്കും. |

| | |
|---|---|
| മെല്ലെ | സാവധാനത്തിൽ എന്നൎത്ഥം—<br>മെല്ലെ നടക്കണം. |
| വേണ്ടി | ആവശ്യമായിട്ടെന്നൎത്ഥം—<br>ഇനിക്കവേണ്ടി പോകണം. |
| വേണം | സ്പഷ്ടം |
| വേണ്ട | സ്പഷ്ടം |
| വേറെ | ഉല്ലേഖിച്ചത കൂടാതെ അന്യം എന്നൎത്ഥം—<br>അത വേറെ ; അവനെ വേറെ ഇരുത്തണം ;<br>അതിന്ന ഒരു വേറെ തന്നു. |
| ആകെ,<br>ഒക്കെ | സകലം എന്നൎത്ഥം—<br>ആകെ നോക്കി ; ഒക്കെ വേണം. |
| ഒട്ടു | അല്പം എന്നൎത്ഥം—<br>ഒട്ടു കൊള്ളാം ; ഒട്ടും മനസ്സില്ല. |
| കഷ്ടം | ഖേദത്തെ സൂചിപ്പിക്കുന്നു. ഇത സംസ്കൃതം. |
| അല്ലയൊ | സംബോധന—<br>അല്ലയൊ ബ്രാഹ്മണാ, ഉപവസിക്കുന്നത കഷ്ടം. |
| ഏയി | അത്ഭുതത്തെ സൂചിപ്പിക്കുന്നു—<br>ഏയി, സായ്പ്പ് യന്ത്രത്തിൽ ആകാശത്ത പോകുന്നു |

| വരെ, മാത്രം | അവധിയെ പറയുന്നു—<br>അത്രവരെ ; സമുദ്രംവരെ അന്വേഷിക്കണം ;<br>ആനയോളം വലുത ; കടുകോളം ചെറുതാക്കണം.[64] |
|---|---|

ഉപസർഗ്ഗാവ്യയങ്ങൾ : പ്ര-, പരാ-, അപ-, സം-, അനു-, അവ-, നിര്-, നിസ്-, ദുര്-, ദുസ്-, വി-, ആ-, നി-, അധി-, അഭി-, ഉപ-, അപി-, പ്രതി-, സു-, ഉൽ-, പരി-, അതി- (൨൨). ഇവകൾ പദങ്ങളുടെ ആദിക്കതന്നെ ചേരുന്നു.

ഉദാ : പ്രധാനം, സംസ്കൃതം, ആരംഭം, പ്രതിക്രിയ, സുഗുണൻ, ഉൽകർഷം, പരിശ്രമം, അതിമോഹം, അത്യാഗ്രഹം, ഇത്യാദി. അഥവാ, അപി, അനന്തരം, അഥ, ഇവ, ഇതി, ഇത്ഥം, ഉത, ഏവം, കച്ചിൽ, കിഞ്ച, കിമപി, കദാ, കദാചിൽ, ക്വ, ച, ഹി, ഖ, സ്മ, ഹ, വൈ, ബത, ഹന്ത ഇത്യാദി സംസ്കൃതാവ്യയങ്ങളും സംസ്കൃതം കലർന്ന ഭാഷയിൽ ചേർച്ചപോലെ പ്രയോഗിക്കാം.

ഉദാ : അഥവാ കൃഷ്ണൻ ഗോവർദ്ധനം കുടയാക്കി. അനന്തരം ഇന്ദ്രൻ ആശ്രയിച്ചു. ഇതി പുരാണവചനം. ഇത്യാദി. ഇനി നാമ പ്രത്യയങ്ങൾ പറയപ്പെടുന്നു.

പ്രത്യയാന്തനാമസ്വരൂപങ്ങൾ എന്നർത്ഥം.

---

64. വ്യത്യസ്തവ്യാകരണധർമ്മങ്ങൾ പ്രദർശിപ്പിക്കുന്ന അർത്ഥരൂപങ്ങളെ 'അവ്യയം' എന്ന ഒരു സാമാന്യവിഭാഗത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത് ശാസ്ത്രീയമായി ന്യായീകരണം അർഹിക്കുന്നില്ല. വ്യാക്ഷേപകങ്ങൾ (അയ്യോ, ആവോ, മതേ....), ഉപക്രിയകൾ (അല്ല, ഇല്ല, അരുത്, വേണം, വേണ്ട, ഉണ്ട്, മതി...), നാമങ്ങൾ (ഇന്ന്, അന്ന്, പണ്ട് കഷ്ടം...), ക്രിയാവിശേഷണങ്ങൾ (പതുക്കെ, മെല്ലെ...), നാമവിശേഷണങ്ങൾ (മറ്റ, വേറെ...), അനുപ്രയോഗങ്ങൾ (പോലെ, മാത്രം, വരെ ...), സമുച്ചയങ്ങൾ (എന്ന്), സംബോധനാരൂപങ്ങൾ (എടാ, എടീ, എടോ, അല്ലയോ) എന്നീ പദവർഗ്ഗങ്ങൾക്കുപുറമെ പ്രത്യയങ്ങളെയും (ഉ, ഉം, ഏ; ...) ഈ പട്ടികയിൽ ചേർത്തിട്ടുണ്ട്. ഘടനാപരമായും വ്യാകരണാർത്ഥപരമായും ഇവ വിഭിന്ന രൂപവർഗ്ഗങ്ങളിൽ പെടുന്നു എന്ന് അപഗ്രഥനത്തിൽ വ്യക്തമാകേണ്ടതാണ്.

## ക്രിയാനാമ പ്രത്യയങ്ങൾ

ക്രിയയെ പറയുന്ന ധാതുക്കൾക്കു അർത്ഥപരിഷ്കാരത്തെ വരുത്തി നാമങ്ങളാക്കുന്ന പ്രത്യയങ്ങളും എന്നർത്ഥം.

ധാതുപ്രത്യയസംബന്ധം അറിവാൻ അവയവങ്ങളെ പറയുന്നു.

| ധാതു: | പ്രത്യയഃ | അർത്ഥഃ | ഉദാഹരണം: | ഉദാഹരണാർത്ഥഃ |
|---|---|---|---|---|
| നില് | അ | ക്രിയാരൂപം[69] | നില | നിൽക്കുക |

നില് എന്ന ലകാരാന്തമായ ധാതുവിന്നു അ എന്ന പ്രത്യയം ചെയ്തപ്പോൾ നില എന്ന അകാരാന്തമാവുന്നു. അതിന്നു നിൽക്കുക എന്ന ക്രിയാർത്ഥത്തെ പരിഷ്കരിച്ചു അപ്രത്യയാന്തമായ നാമമാക്കി എന്നു താല്പര്യം.



ഇതിന്നണ്ണം താഴെ അന്യപ്രത്യയസംബന്ധമിതി ഊഹിക്കണം.

| ധാതു: | പ്രത്യയഃ | അർത്ഥഃ | ഉദാഹരണം: | ഉദാഹരണാർത്ഥഃ |
|---|---|---|---|---|
| ഏത്ത | അൽ | ക്രിയാരൂപം | ഏത്തല് | ഗോപാസമ്മേളല് |
| മുട | അൽ | ക്രിയാരൂപം | മുടല് | തടവ് |
| ഉത | അൽ | ക്രിയാരൂപം | ഉതല് | ഉള്ളിൽനിന്നു വരുന്ന വായുവിന്റെ ശബ്ദം |
| കളിർ | മ | ക്രിയാരൂപം | കളിർമ | കുളിരുക, തണുപ്പ് |
| നേർ | മ | ക്രിയാരൂപം | നേർമ | കനക്കുറവ് |
| വെളു | മ | ക്രിയാരൂപം | വെളുമ | ധാവള്യം |

69. ധാതുവിന് ക്രിയാരൂപം സ്വീകരിപ്പിക്കുന്ന അർത്ഥമാണുള്ളത് എന്നു വിവക്ഷ. ക്രിയാനാമപ്രത്യയം ചേരുമ്പോൾ ധാത്വർത്ഥത്തിന് വ്യത്യാസം സംഭവിക്കുന്നു എന്നു വ്യക്തമാക്കുകയാണ് ഉദ്ദേശ്യം.

സംസ്കൃതം അനുസരിച്ച് ധൈര്യം, ധാർഷ്ട്യം, പാടവം, മാർദ്ദവം, ധവളിമാ, മൃദിമ[70] ഇത്യാദിയും പ്രയോഗിക്കാം. ഇതിന്റെ പ്രത്യയങ്ങളും ഉത്തരഭാഗത്തിൽ വിവരിക്കും.

പ്രഥമാന്താദി[71] ഉപപദമുള്ള ധാതുവിന്ന് പ്രത്യയം വരും.

ചോദ്യം—ഉപപദം എന്നാൽ എന്ത്?

ഉത്തരം—ധാതുക്കളുടെ ചോരകളിൽ[73] സമാസിച്ച് ചേർന്നിരിക്കുന്ന പദമാകുന്നു.

താൻ, മരം, കല്ല് ഇത്യാദി ഉപപദങ്ങൾ.

| ധാതു: | പ്രത്യയം: | പ്രത്യയാർത്ഥം: | ഉദാഹരണം: | പദാർത്ഥം: |
|---|---|---|---|---|
| തോന്ന് | ഇ | ശീലമുള്ളവൻ | താന്തോന്നി | താൻതന്നെ തോന്നിയവണ്ണം കാട്ടി ശീലിക്കുന്നവൻ |
| കേറ് | ഇ | ശീലമുള്ളവൻ | മരംകേറി | മരത്തിൽ കേറി ശീലമുള്ളവൻ |
| വെട്ട് | ഇ | ശീലം | കല്ലുവെട്ടി | സ്പഷ്ടം |

പറഞ്ഞ എല്ലാ നാമങ്ങൾക്കും ലിംഗവചനപ്രത്യയങ്ങൾ ചേർത്ത് പ്രയോഗിക്കണം. താന്തോന്നിയെ, താന്തോന്നിക്ക ഇത്യാദി.[72]

70. 'മ്രദിമ' എന്നാണ് ശരിയായ രൂപം.

71. പ്രഥമ മുതലായ വിഭക്തികളോടുകൂടിയ ഉപപദങ്ങൾ എന്നർത്ഥം. 'താൻ തോന്നി'യിൽ താൻ-പ്രഥമ, 'മരം കേറി'യിൽ മരം-സപ്തമി; 'കല്ല് വെട്ടി'യിൽ കല്ല്-ദ്വിതീയ.

72. തോന്നി, കേറി, വെട്ടി മുതലായവയ്ക്ക് (നാമാർത്ഥത്തിൽ) സ്വതന്ത്ര പ്രയോഗമില്ല. മറ്റു പദങ്ങളോട് ചേർന്ന പ്രയോഗമേയുള്ളു. അതിനാൽ ചേരുന്ന പദങ്ങളെ 'ഉപപദങ്ങൾ' എന്നു വിളിക്കുന്നു.

73. ക്രിയകളിൽനിന്ന് നിഷ്പാദിപ്പിക്കുന്ന ഇത്തരം നാമരൂപങ്ങളോട്, മറ്റു നാമങ്ങളെപ്പോലെതന്നെ, 'വിഭക്തിപ്രത്യയങ്ങൾ' ചേർത്ത് പ്രയോഗിക്കാം എന്നായിരിക്കണം ഉദ്ദേശിക്കുന്നത്. 'ലിംഗവചന പ്രത്യയങ്ങൾ ചേർത്ത്' എന്ന് അബദ്ധവശാൽ പ്രയോഗിച്ചതാവണം.

ചോദ്യം—ലിംഗം എന്തിനെ പറയുന്നു.

ഉത്തരം—പുല്ലിംഗം പുരുഷനെ പറയുന്നു. സ്ത്രീലിംഗം സ്ത്രീയെ പറയുന്നു. ശേഷമുള്ളതെല്ലാം നപുംസകലിംഗം പറയുന്നതു സമ്പ്രദായമാകുന്നു. സമ്പ്രദായമെന്നാൽ പാരമ്പര്യ നടപ്പാകുന്നു.[74] നപുംസകം മൃഗാദികളിലും വസ്തുക്കളിലും ചേർന്നു. ഇവിടെ നപുംസക ശബ്ദത്തിനു പുമാൻ എന്നും സ്ത്രീയെന്നും ഇല്ലിട്ടില്ലാത്തതെന്നർത്ഥം.

ചോദ്യം—വചനം എങ്ങിനെ.

ഉത്തരം—ഏകവചനമെന്നും ബഹുവചനമെന്നും രണ്ടുവിധം. ഒന്നിനെ പറയേണ്ടുന്നതു ഏകവചനവും രണ്ടോ അധികമോ പറയേണ്ടുന്നതു ബഹുവചനവും പ്രയോഗിക്കണം. സംസ്കൃതത്തിൽ ദ്വിവചനം കൂടി ഉണ്ടു

## ലിംഗവചനങ്ങൾക്കു ഉദാഹരണം

അകാരാന്ത നാമങ്ങൾക്കു പുല്ലിംഗത്തിൽ പ്രഥമൈകവചനം അൻ എന്ന പ്രത്യയമാകുന്നു: കേശവൻ, കൊച്ചൻ, ദേവൻ, മനുഷ്യൻ, പുരുഷൻ, രാമൻ, കൃഷ്ണൻ, ശങ്കരൻ ഇത്യാദി.[75] പ്രഥമ ബഹുവചനത്തിനു മിക്കതും ആർ, കൾ എന്നു രണ്ടു വിധം. ഉദാ: ആദ്യം സാധാരണമായി പ്രയോഗിക്കുന്നു. അതിന്നു പലപ്പോഴും മ എന്ന പ്രത്യയാദ്യാഗമം വരും.[76] കേശവന്മാർ, കൊച്ചന്മാർ, ദേവന്മാർ. ആഗമം ഇല്ലാതെ പ്രസിദ്ധ ജാതിയെ സംബന്ധിച്ചും പ്രയോഗിക്കുന്നു: ബ്രാഹ്മണർ, ശൂദ്രർ, പറയർ, പുലയർ. മൂന്നാമത്തെ പുല്ലിംഗങ്ങളുടെ പക്ഷാന്തരത്തിൽ ദുർല്ലഭമായിട്ടുണ്ടു: ദേവകൾ,

---

74. നപുംസകത്തെ സംബന്ധിച്ചിടത്തോളം അനേകവിധനാമങ്ങളും തികച്ചും അർത്ഥാനുസാരമല്ലെന്നു കാണിക്കാനാണ് ഇങ്ങനെ പ്രസ്താവിക്കേണ്ടി വന്നതു്.

75. 31-ാം അടിക്കുറിപ്പ് നോക്കുക.

76. ആഗമസന്ധിയെക്കുറിച്ചുള്ള വിവരണത്തിൽ ഈ മകാരാഗമം വിധിക്കുന്നില്ല. ഇവിടെ പ്രത്യയം 'മാർ' എന്നു പറയുന്നതാണു് ശരി.

കൊവന്മാർ. ചൊല്ലിന്റെ വിവരം മേൽ സ്പഷ്ടമാകും. ഇകാരാന്തത്തിന്നും ഉകാരാന്തത്തിന്നും മൂന്ന ലിംഗത്തിലും[77] ഏകവചനത്തെ നാമംതന്നെ പറയുന്നു: നമ്പൂരി, പട്ടരി, പൊററി, തമ്പി, ഗുരു, ചാത്തു, കൊന്തു, ചപ്പു, ശംകു. അകാരാന്തത്തിന്ന ൻ എന്ന പ്രത്യയം വരും

ഉദാ: ചെകോൻ, മുക്കോൻ[78]

ചോദ്യം — സ്ത്രീയെ പറയുന്ന പ്രത്യയങ്ങൾ ഏതെല്ലാം

ഉത്തരം — അ, ഇ, ഉ, ത്തി, ച്ചി, ഇതും ഇങ്ങനെ ആറു വിധം: സുതാ[79], പുത്രി, ചൊന്നു[80], തീയത്തി, ചെട്ടിച്ചി[81], ഇത്യാദി. ച്ചി എന്നതിന്ന പകരം ശ്ശി എന്നും ദുർല്ലഭമായി വരുന്നു: ചെറുശ്ശി, ചിറാശ്ശി. സ്ത്രീലിംഗം പ്രഥമൈകവചനം അകാരാന്തത്തിലും നാമംതന്നെ. ഏകവചനത്തെ പറയും പ്രത്യയം കേൾക്കയില്ലെന്നർത്ഥം. അംബാ, ഭാര്യാ, കന്യകാ, കൊതമ, മേചി, സ്ത്രീ, ആട്ടി, പക്ഷി, ചെറുകാത്തി, കൊല്ലത്തി, ചൊന്നു[82], പാറ, നില ഇത്യാദികളിൽ പ്രത്യയം സ്പഷ്ടം. ത്രീ എന്നതിന്ന ച്ചി എന്നും ആദേശം വരുന്നു.

ഉദാ: ആത്രീ (ഹ്രസ്വം) ആച്ചി[83], അംബാത്രീ - അമ്മച്ചി, തമ്ത്രീ-തമ്പച്ചി. ബഹുമാനത്തിൽ ആർ ചേരും. നായകന്ന ആദേശം. നായകത്രീ[84], നെത്യാർ ഇതിനെല്ലാം ഉദാഹരണം.

---

77. പുംസ്ത്രീനപുംസകങ്ങൾക്ക് ഒരേ രൂപമാണെന്നോ? ഉദാഹരിച്ച നാമങ്ങളിൽ ചിലതിൽ പുംസ്ത്രീഭേദം ഇല്ലെങ്കിലും പലതും പുരുഷവാചികളും അല്ലേ.

78. രൂപസിദ്ധികാരണം ശരിയല്ല. ചെകവൻ, മുക്കുവൻ, എന്നീ പരിനിഷ്ഠരൂപങ്ങളുടെ ഉച്ചാരണവൈലക്ഷണ്യങ്ങളാണിവ.

79. സുത + അ = സുതാ ?

80. ഉകാരത്തെ പ്രത്യയമെന്ന് വിചാരണം ചെയ്യേണ്ടതില്ല.

81. തകാരചകാരങ്ങൾ സന്ധിയിൽ ഇരട്ടിക്കുന്നു. ആഗമസന്ധി പാർശ്വത്തിൽ ഈ പരിണാമം പ്രസ്താവിച്ചിട്ടുണ്ട്.

82. ആവർത്തനം.

83. 'ആത്രീ'യിലെ ദീർഘസ്വരങ്ങൾ ഹ്രസ്വമാകുന്നു. ഈ രൂപപരിണാമം ശരിയാണോ ?

84. വിവക്ഷ വ്യക്തമല്ല.

## വിഭക്തി

ചോദ്യം—വിഭക്തികൾ ഏതെല്ലാം.

ഉത്തരം—നാമങ്ങൾക്കു ക്രിയയോടു സംബന്ധമുള്ളപ്പോൾ കർത്തൃകർമ്മാദികാരകവിശേഷത്തെ പറയുന്ന പ്രഥമാദി സപ്തമ്യന്തം[86] ഏഴു പ്രത്യയങ്ങളുമാകുന്നു. പ്രഥമയ്ക്കു സംബോധനമെന്ന പ്രയോഗഭേദവുമുണ്ടു.[87] സംബോധനസഹിത പ്രഥമാദി സപ്തവിഭക്തികളെ താഴെ എഴുതുന്നു.

| | പുല്ലിംഗം | | സ്ത്രീലിംഗം | |
|---|---|---|---|---|
| | ഏക. | ബഹു. | ഏക. | ബഹു. |
| പ്രഥമ[88] | അൻ | അർ | അ, ഇ, ഉ, ൾ | അർ, കൾ |
| സംബോധന | പ്ലുതം | അർ | പ്ലുതം, ഏ | ഏ |

86. നാമങ്ങൾക്ക് ക്രിയയോടുള്ള ആർഥികബന്ധമാണ് കാരകം എന്ന് ഗ്രന്ഥകാരൻ സ്പഷ്ടമാക്കിയിട്ടില്ല. നാമങ്ങൾക്ക് മററു പദങ്ങളോടുള്ള ബന്ധവും കാരകബന്ധം ആകാം എന്ന് പരിഗണിച്ചതിനാൽ, മററു പല വൈയാകരണന്മാരുടെയും വിഭക്തിചർച്ചയിൽ അപാകതകൾ വന്നുചേർന്നിട്ടുണ്ട്.

87. സംബോധനാരൂപം പ്രഥമയുടെ വകഭേദമാണെന്നുള്ളത്, സംസ്കൃതഭാഷാശൈലിയെ അനുകരിച്ചതാണ്. യഥാർഥത്തിൽ സംബോധനാരൂപത്തെ വിഭക്തിചർച്ചയിൽ ഉൾപ്പെടുത്തേണ്ടതില്ല. അതിനെ ഒരു വാക്യമായി പരിഗണിക്കണം.

88. ഈ വർഗീകരണത്തിൽ പല അപാകതകളും കാണാം. പ്രഥമയ്ക്ക് വിഭക്തിപ്രത്യയങ്ങളും കല്പിച്ചിരിക്കുന്നു. അവ യഥാർഥത്തിൽ ലിംഗവചനപ്രത്യയങ്ങൾ മാത്രമാണ്. 'മാറ്' എന്ന പ്രത്യയം ദ്വിതീയയിലും തൃതീയയിലും ചേർത്തു കാണുന്നു. ആശയവിനിമയാർഥകക്രിയകളിൽ പലതിലും '-മാറ്' എന്ന പ്രത്യയം കർമകാരകാർഥത്തിൽ പ്രത്യക്ഷപ്പെടുന്നതിനെ പരിഗണിച്ചായിരിക്കണം, അതിനെ ദ്വിതീയയിലും ചേർക്കേണ്ടിവന്നത്. ചതുർഥിക്ക് സ്ത്രീലിംഗം ഏകവചനത്തിൽ '-അം' എന്നൊരു പ്രത്യയം നിർദ്ദേശിക്കുന്നു. അത് സംസ്കൃതരൂപം മാത്രമാണല്ലോ. പ്രത്യയങ്ങളെയും അനുപ്രയോഗങ്ങളെയും വേർതിരിച്ചു കാണിക്കുന്നില്ല. 'വച്ച്' എന്ന അനുപ്രയോഗം പുല്ലിംഗം ബഹുവചനത്തിൽ മാത്രമല്ല വരുന്നത്. ഇങ്ങനെ നോക്കിയാൽ ആകപ്പാടെ ഈ വർഗീകരണം അസ്വീകാര്യമാണെന്നു കാണാം. വിശദമായ ചർച്ച ഇവിടെ ഉദ്ദേശിക്കുന്നില്ല.

| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
|---|---|---|---|---|---|---|
| ൩-ാമത തൃതീയ നാലുവിധം | ടി പ്രഥമാന്ത സഹിതം | ആൽ | | രാമനാൽ | ബഹുവചന സഹിതം | രാമന്മാരാൽ |
| | | കൊണ്ട | | രാമനെക്കൊണ്ട | | രാമന്മാരെ കൊണ്ട |
| | | ഒട | | രാമനോട | | രാമന്മാരോട |
| | | ഊടെ | ഇൻ അന്ത്യാഗമ സഹിതം | രാമനിലൂടെ | | രാമന്മാരിലൂടെ |
| ൪-ാമത ചതുർത്ഥി രണ്ടുവിധം | ടി പ്രഥമാന്ത സഹിതം | ആയിക്കൊണ്ട | | രാമനായിക്കൊണ്ട | ബഹു-സഹിതം | രാമന്മാരായി കൊണ്ട |
| | | ഉ | പക്ഷ ദ്വിത്വം** | രാമന്ന കൊടുത്തു, രാമനു | ക്ക് -സഹിതം | രാമന്മാർക്ക് കൊടുത്തു |

90. 'ഉ' ചേർക്കുമ്പോൾ നകാരത്തിന് ദ്വിത്വവും ഉകാരമെന്നർത്ഥം.

| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
|---|---|---|---|---|---|---|
| തൃതീയ | ടാ | ആൽ | യോഗം | മാലയാൽ | കൾ | മാലകളാൽ |
| | | കൊണ്ട | | മാലകൊണ്ട | | മാലകളെക്കൊണ്ട |
| | | ഓട് | യോഗം | മാലയോട | മാലയോട | മാലകളോട് |
| ചതുർത്ഥി | ങേ | ഊടെ | ഇൻ-ആഗമം ഉള്ള | മലയിലൂടെ | ഇൻ-ആഗമ സഹിതം | മാലകളിലൂടെ |
| | | ക്ക് | | മാലക്ക് | സഹിതം | മാലകൾക്ക |
| | | ആയിക്കൊണ്ട | യ്-സഹിതം | മാലയ്ക്കായി കൊണ്ട | | മാലകൾക്കായി കൊണ്ട |
| പഞ്ചമി | ങസി | ഇൽ-നിന്ന | യോഗം | മാലയിൽനിന്ന | | മാലകളിൽ നിന്ന |
| | | എ-കാൾ | | മാലയെക്കാൾ | | മാലകളെക്കാൾ |
| | | ഹേതുവായിട്ട | | മാല ഹേതു വായിട്ട | | മാലകൾ ഹേതു വായിട്ട |

| | ഏക | | | | ബഹു | |
|---|---|---|---|---|---|---|
| | നാമം | പ്രത്യയം | ആഗമനം | ഉദാ: | പ്രത്യയം | ഉദാ: |
| ഷഷ്ഠി | ടീ | ക്ക് | യാഗമം | മാലയ്ക്ക് | ബഹു-സഹിതം | മാലകൾക്ക |
| | | ഉടെ | | മാലയുടെ | | മാലകളുടെ |
| സപ്തമി | ടീ | ഇൽ | | മാലയിൽ | ബഹു-സഹിതം | മാലകളിൽ |
| | | ഇങ്കൽ | | മാലയിങ്കൽ | | മാലകളിൽവച്ച് |

ഇതിന്നെല്ലാം പുര, തല, എല, വാഴ, വാക്, വാള്, മെത്ത, മഴ, പോയ, കിളി ഇത്യാദി നപുംസകത്തിൽ അകാരാന്തം, ഇകാരാന്തം, ഉകാരാന്തം, വ്യഞ്ജനാന്തം ഇവകൾക്ക ദ്വിതീയ, പ്രഥമപോലെതന്നെ പ്രയോഗിക്കയും ആവാം. അതുതന്നെ മുഖ്യമായി നടപ്പാകുന്നു. ഉദാ: മാല വാങ്ങി, കിണ്ണി എടുത്തു, ചക്കക്കുരു തിന്നു, പാലു കുടിച്ചു, മെത്ത കുത്തി, വാക്ക് കെട്ടു. ഇതിന്നെല്ലാം മാലകൾ വാങ്ങി ഇത്യാദി ബഹുവചനവും ആവാം. മാലയെ വാങ്ങി, മാലകളെ വാങ്ങി, വാക്കിനെക്കെട്ടു, വാക്കുകളെക്കെട്ടു ഇങ്ങനെയും പക്ഷാന്തരമായി വിരോധമില്ല.

| ഷഷ്ഠി വ. |  | ഇന്ന<br>ഇന്റെ | വാഗമം | ശംഭുവിന്ന്<br>ശംഭുവിന്റെ | ക<br>ഉടെ | ശംഭുക്കൾക്ക്<br>മാരുടെ |
|---|---|---|---|---|---|---|
| സപ്തമി ഏ. |  | ഇൽ കൽ | വാഗമം | ശംഭുവിങ്കൽ | ഇൽ | ശംഭുമാരിൽ |

ബഹുവചനരൂപങ്ങൾ വ്യഞ്ജനാന്തത്തിൽ അൻ എന്ന അന്ത്യാഗമം കൂടാതെ മാഗമസ്ഥാനീയമായ ആർ പ്രത്യയം വേണം :

നമ്പൂരിപ്പാട — നമ്പൂരിപ്പാടന്മാർ സർവ്വനാമശബ്ദങ്ങൾക്ക്** ഉദാ :

പുല്ലിംഗം

| | |
|---|---|
| സർവ്വൻ | സർവ്വന്മാർ |
| സർവ്വനെ | സർവ്വന്മാരെ |

സ്ത്രീലിംഗം

| | |
|---|---|
| സർവ്വ | സർവ്വയെ |
| സർവ്വകൾ | സർവ്വമാർ |
| സർവ്വകളെ | സർവ്വമാരെ |

നപുംസകം

| | |
|---|---|
| സർവ്വം | സർവ്വങ്ങൾ |
| സർവ്വത്തെ | സർവ്വങ്ങളെ |

ഇത്യാദി അകാരാന്തംപോലെതന്നെ. അവർ എന്ന അന്തത്തിൽ വരുന്ന ശബ്ദങ്ങൾക്ക് പുല്ലിംഗവും സ്ത്രീലിംഗവും ഒരുപോലെ : കട്ടൊഴിയാതെയുള്ളവർ, കണ്ണൊഴിയാതെയുള്ളവർ ഇത്യാദി ബഹുവചനത്തെ വരും.

എന്ത, ഏത, എന്തിന, എന്തിൽ ഈ ശബ്ദം ബഹുവചനത്തിനും സംബന്ധിക്കും : ഈ സാധനങ്ങൾ എന്തെല്ലാം/ഏതെല്ലാം, കാര്യങ്ങൾ എന്ത, ഇവർ ഏത ഇത്യാദി.

---

96. സർവ്വനാമങ്ങൾ, ഉദ്ദിഷ്ടനാമങ്ങൾ — 54-ാം അടിക്കുറിപ്പ് നോക്കുക.

ഒന്നുമുതൽ സംഖ്യകൾക്കെല്ലാം ഏകവചനം മാത്രം മതി. ഏക-ദ്വി-ബഹുവാച്യങ്ങളെ അതാത നാമംതന്നെ പറയും.[96] ഒന്ന, ഒന്നിനെ, ഒന്നിനാൽ, ഒന്നിന, ഒന്നിൽനിന്ന, ഒന്നിന്റെ, ഒന്നിൽ പാതി. ഒന്ന മുതലായ സംഖ്യാശബ്ദങ്ങൾ സ്വഭാവേന നപുംസകങ്ങളാകുന്നു. സ്ത്രീപുരുഷാദി വിശേഷ്യത്തെ അനുസരിച്ചാൽ അതിന്റെ ലിംഗമാവും എങ്കിലും ശബ്ദം സമംതന്നെ: നാലു പുരുഷന്മാർ, നാലു സ്ത്രീകൾ, നാലു വസ്തുക്കൾ. രണ്ട, രണ്ടുകൊണ്ട, രണ്ടിൽ ഇത്യാദി.

| | |
|---|---|
| മൂന്ന് നാല് | നാലിൽ |
| പത്ത് | പത്തിൽ |
| നൂറ ആളുകൾ | നൂറിൽ |
| ആയിരം | ആയിരത്തിൽ |
| ലക്ഷം | ലക്ഷത്തിൽ |

എത്ര, അത്ര ഇത്യാദികൾ അളവ്, തൂക്കം മുതലായ പരിമാണത്തെ ബോധിക്കുന്ന ശബ്ദങ്ങളാകുന്നു. ഇവകൾക്കും ഏകവചനം തന്നെ ആകുന്നു.

ഉദാ: എത്ര പറ, എത്ര തുലാം, എത്ര നേരം, എത്ര കോണ, എത്ര തുകയും, എത്രയിൽ പാതി, അത്ര കൊടുക്കണം ഇത്യാദി.

ഉദ്ദിഷ്ടനാമങ്ങൾക്ക ഒക്കെ ബഹുവചനം പുല്ലിംഗത്തിനും സ്ത്രീലിംഗത്തിനും ഒരുപോലെ.

| ഉദാ: | | |
|---|---|---|
| | അവൻ | അവർ |
| | അവൾ | അവർ |
| | അവനെ | അവരെ |
| | അവളെ | അവരെ |
| | അവനിൽ | അവരിൽ |
| | അവളിൽ | അവരിൽ |

---

96. അർത്ഥംകൊണ്ട് ബഹുവചനങ്ങളായ സംഖ്യാനാമങ്ങൾക്കും രൂപപരമായി ഏകവചനമാണെന്ന് സൂചിപ്പിക്കുന്നു.

ഇത്യാദി. ഇതിന്നുന്നും,

| | |
|---|---|
| ഇവൻ | ഇവർ |
| ഇവൾ | ഇവർ |
| ഏവൻ | ഏവർ |
| ഏവൾ | ഏവർ |
| ഏവനെ | ഏവരെ |
| ഏവളെ | ഏവരെ |
| ഏവൻ | ഏവർ |

നപുംസകം

| | |
|---|---|
| അത | അതുകൾ |
| ഇത | ഇതുകൾ |
| ഏത | ഏതുകൾ[97] |
| ഏതിൽ | ഏതുകളിൽ |

പക്ഷാന്തരത്തിൽ ബഹുവചനം ഏകവചനം പോലെയും ആവാം.[98]

ഉദാ: പൂക്കൾ കൊണ്ടുവരണം; അതിൽ കുറ നാറത. ഇത്യാദി.

സംസ്കൃതത്തിലുള്ള യുഷ്മച്ഛബ്ദത്തിന്റെ അർത്ഥമായ നീ എന്നും അസ്മച്ഛബ്ദത്തിന്റെ അർത്ഥമായ ഞാൻ എന്നും ഉള്ളതിന്റെ വിഭക്തികളെ ചൊല്ലുന്നു. ഇതിനും ഉള്ളിഷ്ടനാമങ്ങൾക്കും[99] സംബോധനമില്ല.

---

97. നപുംസകസർവനാമത്തിന്റെ ബഹുവചനരൂപങ്ങളായ അവ, ഇവ, ഏവ, എന്നിവയെ ഉദാഹരിക്കുന്നില്ല.

98. സൂചകസർവനാമങ്ങളായി പ്രയോഗിക്കുമ്പോൾ ഏകവചനരൂപം തന്നെ ബഹുവചനനാമങ്ങളെയും സൂചിപ്പിക്കും.

99. 'ഇതിനും ഉള്ളിഷ്ട നാമങ്ങൾക്കും' എന്ന് എന്തിനു പറയണം? ഞാൻ, നീ എന്നിവ ഉള്ളിഷ്ട നാമങ്ങൾ (സർവനാമങ്ങൾ) അല്ലേ?

പ്രത്യയത്തോടുകൂടി സർവ്വനാമശബ്ദങ്ങൾക്ക് അവയവവികാരം വേണ്ട.[101]

നീയും ഞാനും എന്നോ നിങ്ങളും ഞങ്ങളും എന്നോ നീയും ഞങ്ങളും എന്നോ നിങ്ങളും ഞാനും എന്നോ അർത്ഥം വിചാരിച്ചാൽ ഞ എന്നതിന്ന ബഹുവചനപ്രത്യയത്തിൽ നമ്മ എന്ന ആദേശം വരും. അർ ബഹുവചനപ്രത്യയവും വരും. ഇതിന്ന ഏകവചനം അസംഭവമാകുന്നു. ശേഷം പൂർവ്വവൽ ആകുന്നു.

ഉദാ : നമ്മൾ, നമ്മളെ, നമ്മളാൽ, നമ്മളെക്കൊണ്ടു, നമ്മളിൽനിന്ന, നമ്മുടെ, നമ്മളിൽവെച്ചു ഇപ്രകാരം ഭാഷയിൽ പ്രഥമാദിവിഭക്ത്യന്തങ്ങൾ ഉദാഹരിക്കപ്പെട്ടു.

കവനങ്ങളിൽ സംസ്കൃതവിഭക്തികളെയും ചേർത്തപോലെ പ്രയോഗിക്കാം[102]: ചിരത്തവാസിക്കുന്ന മാധവൻ സർവദാ, മാറ്റേണമെന്നാൽ പിഴക്കയില്ലേതുമേ, അംഭോജലോചനനായ മാതുനി ഇത്യാദി. ഇവകളിൽ നി, ം, ങ്ങി, ഇപ്രത്യയങ്ങളും തദാദേശങ്ങളും സംസ്കൃതവ്യാകരണംകൊണ്ടറിയണം.

ചോദ്യം—പറഞ്ഞ വിഭക്തികൾ ഏതെല്ലാം അർത്ഥങ്ങളിൽ സംബന്ധിപ്പിച്ചിട്ട നാമങ്ങളിൽ ചേരുന്നു. അതിന്ന ക്രമം എങ്ങിനെ.

ഉത്തരം—കർത്താവിലും കർമ്മത്തിലും രണ്ട വിധം ക്രിയ ഉള്ളതിൽ കർത്താവിൽ ക്രിയക്ക കർത്താവിന്നും കർമ്മത്തിൽ ക്രിയക്ക കർമ്മത്തിന്നും പ്രഥമ ചേരുന്നു.[103]

---

101. ആദേശപ്രക്രിയകളെ — രൂപപരിണാമങ്ങളെ — പ്രത്യേകമായി കാണിക്കേണ്ടതില്ലെന്നു സാരം.

102. 'സന്ധൌ സംസ്കൃതീകൃതാ ച'—ലീലാതിലകം.

103. കർത്തരിക്രിയയുടെ കർത്തൃസ്ഥാനത്തുള്ള നാമത്തിന്നും കർമ്മണിക്രിയയുടെ അർത്ഥപരമായുള്ള കർമ്മത്തിന്നും പ്രഥമാവിഭക്തി ചേരുന്നു എന്നു സാരം.

ഉദാ: ഗുരു വന്നു. ഗുരു വന്ദിക്കപ്പെട്ടു. കർത്താവെന്നാൽ ക്രിയയെ സാധിപ്പിക്കുന്നതായിക്കൊണ്ടു പ്രധാനമാക്കി കല്പിക്കപ്പെട്ട ശബ്ദാർത്ഥമാകുന്നു.[104]

ചോദ്യം—കർത്തൃകർമ്മാദികളെ ചേർന്ന വാക്യങ്ങളും അവയുടെ അർത്ഥങ്ങളും സംബന്ധങ്ങളും എങ്ങനെ.

ഉത്തരം—ബുദ്ധിമാനായിരിക്കുന്ന ബാലൻ അംബയെ വന്ദിച്ചു അച്ഛനോടു പറഞ്ഞ വിധത്തിൽ അമ്മയോടുകൂടെ ഗൃഹത്തിങ്കൽനിന്നു പുറപ്പെട്ടു റോട്ടിലൂടെ ഗുരുവിന്റെ സമീപത്തിങ്കൽ ചെന്നു ഗുണത്തിനു വേണ്ടി ഗുരുവിനായിക്കൊണ്ടു ദക്ഷിണകൊടുത്തു സമന്മാരൊക്കെയും താഴ്ചയിൽ ഇരുന്നിട്ടു സന്തോഷം ചെയ്തുവരായിട്ടു ഗുരുവിനാൽ ഉപദേശിക്കപ്പെട്ടശാസ്ത്രം ബുദ്ധിവിശേഷംകൊണ്ടു സഹപാഠികളിൽവച്ചു മുഖ്യനായി പഠിക്കുന്നു. ഈ വാക്യത്തിൽ വിഭക്തികളും കാരകങ്ങളും ചേർന്നിട്ടുള്ളതു താഴെ പറയുന്നു. ബാലൻ എന്ന പഠിക്കുന്നു എന്ന ക്രിയയുടെ കർത്താവിനും ശാസ്ത്രാർത്ഥം എന്ന ഉപദേശിക്കപ്പെട്ട എന്ന കർമ്മത്തിൽ ക്രിയയുടെ കർമ്മത്തിനും പ്രഥമ വന്നു. കർത്താവിൽ ക്രിയയിങ്കൽ കർമ്മത്തിൽ അംബയെ അച്ഛനോടു എന്ന രണ്ടുവിധം ദ്വിതീയ വന്നു.

ചോദ്യം—കർമ്മം എന്തു.

ഉത്തരം—ക്രിയയെന്നു പറയുന്നതു കർത്താവിന്റെ വ്യാപാരം ആകുന്നു. അതു എന്തിനോടു ചേരണമെന്നു ഇച്ഛിക്കുന്നു, അതു കർമ്മമാകുന്നു. വന്ദനം അംബയിൽ ചേരാൻ ഇച്ഛിച്ചു. വാക്ക അച്ഛനോടു ചേരാൻ ഇച്ഛിച്ചു. അതിനാൽ രണ്ടും കർമ്മമായി. ഇതിനുണ്ണം ബാലനെ ശിക്ഷിച്ചു എന്നതെ

104. വ്യാപാരാശ്രിതമായതു് കർത്താവെന്നും ഫലാശ്രിതമായതു് കർമ്മമെന്നുമുള്ള നിർവചനം ഓർക്കുക. ഇവിടെ ക്രിയാസാധ്യതയിൽ പ്രാധാന്യം വത്കരിക്കപ്പെട്ടതു് എന്നേ കർത്താവിനെ നിർവചിച്ചിരിക്കുന്നുള്ളു. നിർവചനം സ്വീകാര്യമാണെന്ന് പറഞ്ഞുകൂടാ. കർത്താവു് ഉപരിതലപ്രതിഭാസമാണെന്നും—വാക്യഘടനാനിയമങ്ങളോടു ബന്ധപ്പെട്ട സങ്കല്പം—ആർഥിക മായി അതിന് നിലനില്പില്ലെന്നും തോന്നുന്നു,

ശിക്ഷ ബാലനോട ചെയ്തു. അന്നത്തെ ഭക്ഷിച്ചു. ചെയ്ക എന്നല്ലാതെ ഇങ്ങോട്ട വന്നു ചേരുന്നതിന്നും അങ്ങോട്ട പോയി ചേരുന്നതിന്നും പറയാം. ഇവിടെ അന്നം വന്നു ചേരുന്നു എങ്കിലും ഭക്ഷണക്രിയ അന്നത്തിൽ ചേർന്നിരിക്കുന്നു. ഇതിന്നും വാള എടുത്തു, പണം വാങ്ങി ഇത്യാദി.[105]

ചോദ്യം—എല്ലാ കർത്താവിന്നും പ്രഥമതന്നെയൊ.

ഉത്തരം —കർമ്മത്തിൽ ക്രിയയുടെ കർത്താവിന്ന ആൽ എന്ന തൃതീയ വേണം. ഗുരുവിനാൽ എന്നതെ ഇത പഠിപ്പിക്കുന്നതിന്ന പ്രധാനിയായി വന്നതുകൊണ്ട കർത്താവായി.

ചോദ്യം—കരണം എന്ത.

ഉത്തരം —ക്രിയ സാധിപ്പാൻ എതിനെ പ്രധാന സാധനമാക്കി കല്പിക്കുന്നു അതിന്ന കരണം എന്ന പേര വരും. കരണത്തിൽ കൊണ്ട എന്ന തൃതീയ വരും. അതിനാൽ ബുദ്ധികൊണ്ട എന്ന തൃതീയ വന്നു. ഇതിന്നും വടികൊണ്ടടിച്ചു, മരം കൊണ്ട പണിതു. ചേർന്ന എന്നർത്ഥം സംബന്ധിക്കുന്നതൊടെ ഒടെ എന്ന തൃതീയ വരും: ഇഷ്ടനോടുകൂടെ. ഇതിന്നും വിദ്യയൊട ചേർന്ന ബന്ധുക്കളൊടുകൂടെ ഭോജിച്ചു എന്നും വരാം. സഞ്ചാരങ്ങൾക്ക മാർഗ്ഗമായി എന്ത കല്പിക്കപ്പെടുന്നു അതിന്ന ഊടെ എന്ന തൃതീയ വരും: റോട്ടിലൂടെ. ഇതിന്നും നയത്തിലൂടെ കേറി ഇത്യാദിയും വരാം.

---

105. ഈ കർമ്മനിർവചനം പല പ്രശ്നങ്ങളും സൃഷ്ടിക്കും. കർതൃവ്യാപാരം എതിനോട് ചേരുന്നുവോ അത് കർമ്മം എന്നാണല്ലോ നിർവചനം. 'അച്ഛനോട് പറഞ്ഞു' എന്നുള്ളതിൽ 'വാക്കാ'ണല്ലൊ അച്ഛനോട് ചേരുന്നത്! അതുപോലെ 'അന്നത്തെ ഭക്ഷിച്ചു' എന്നതിൽ 'ഭക്ഷണക്രിയ അന്നത്തിൽ ചേരുന്നു'! 'മുളക് ഉപേക്ഷിച്ചു', 'കത്ത് എഴുതി' എന്നിവയിൽ എവിടെയാണ് ചേർച്ചകാണുക? 'ഉപേക്ഷിക്കൽ' എന്ന വ്യാപാരം 'മുളകി'നോട് ചേരുന്നു, 'എഴുത്ത്' എന്ന വ്യാപാരം 'കത്തി'നോട് ചേരുന്നു(!) എന്നൊക്കെ വ്യാഖ്യാനിക്കാനാവുമോ?

ചോദ്യം—സംപ്രദാനം എന്ത.

ഉത്തരം—ഒരു ക്രിയയുടെ കർമ്മം ആർക്ക അധീനമായി ഇരുപ്പിക്കുന്നു അതിന്ന സംപ്രദാനം എന്ന പെര വരും. അതിനാൽ സംപ്രദാനത്തിൽ ഉ എന്നും ആയികൊണ്ടെന്നും ചതുർത്ഥി വരും: ഗുരുവിനായികൊണ്ട എന്ന വന്നു. ഏതിനെ ഫലമാക്കികല്പിക്കുന്നു അതിലും ചതുർത്ഥി വരും. ജ്ഞാനത്തിന്ന എന്ന ജ്ഞാനഫലമാകുന്നു. ഗുരുവിനായികൊണ്ട കൊടുത്ത ദക്ഷിണാദ്രവ്യം ഗുരുവിന്ന അധീനമാക്കി ചെയ്യുന്നു. ഗുരുവിന്ന ദക്ഷിണ എന്നും പറയാം.

ചോദ്യം—അപാദാനം എന്ത.

ഉത്തരം—ഏതിങ്കൽനിന്ന വേർപാടൊ ആധിക്യമൊ ന്യൂനതയൊ പറയുന്നു അതിന്ന അപാദാനമെന്ന പെര വരും. ഇതിൽ ആദ്യത്തിൽനിന്ന എന്ന പഞ്ചമി വരും. അതിനാൽ ഗൃഹത്തുങ്കൽനിന്ന പുറപ്പെട്ടു, സമന്മാരെക്കാൾ താഴ്ചയോടെ എന്നും സമന്മാരെക്കാൾ അധികമായി എന്നും വരുന്നു. ആദ്യത്തിൽ ഗൃഹത്തിൽനിന്ന വേർപാടെന്നർത്ഥമുണ്ട. ശേഷം സ്പഷ്ടം. ഇതിന്നും വൃക്ഷത്തിൽനിന്ന കൊമ്പു വീണു, ഭൂമിയിൽനിന്നും പൊടി മേൽ പൊയി, മനസ്സ അതിൽനിന്ന പൊയി ഇത്യാദിയും വേർപാട തന്നെ. ഹേതുത്വം സങ്കല്പിച്ചാലും പഞ്ചമി വരും: സന്തോഷം ഹേതുവായിട്ട.

ചോദ്യം—അധികരണം എന്ത.

ഉത്തരം—ഏത വസ്തു കർത്താവിനൊ കർമ്മത്തിനൊ ആശ്രയമായിരിക്കും അതിന്ന അധികരണമെന്ന പെര വരും.[106] ആധാരമെന്നും പറയാം. ആധാരത്തുങ്കൽ—കൽ എന്നും—ഇൽ എന്നും സപ്തമി വരും.

ഉദാ: അതിനാൽ സമീപത്തുങ്കൽ എന്നും താഴ്ചയിൽ ഇരുന്ന് എന്നും വന്നു. ഇതിന്നൊന്നാം രാമൻകൽ യോഗ്യത ഇരിക്കുന്നു, പീഠത്തിൽ രാമൻ ഇരിക്കുന്നു ഇത രണ്ടും കർത്താവിന്ന ആശ്രയം. ഉരുളിയിൽ അരി വെക്കുന്നു, മനസ്സിൽ സന്തോഷം ചെർക്കുന്നു. ഇത കർമ്മാശ്രയം. ഏതിനെ ഉദ്ദേശിച്ച വ്യാപാരം ചെയ്യുന്നു, അതിലും

106. കർത്തൃകർമ്മങ്ങൾക്ക് എന്ന് നിർണ്ണയം ചെയ്യേണ്ടതില്ല.

ഇൽ എന്ന സപ്തമി വരും. ഉദാ: വിദ്യയിൽ. ഇതിന്നും മോക്ഷത്തിൽ ഇച്ഛിക്കുന്നു, കൃഷിയിൽ പ്രയത്നം ചെയ്യുന്നു, ഗോഷ്ഠിൽ പോകുന്നു. കൂട്ടത്തിൽ എന്നതിനെ വച്ചു എന്നതും സപ്തമി വരുന്നു.[107] അതിനാൽ സമ്പാദികളിൽവച്ചു എന്നു വരും. കർത്താവ്, കർമ്മം മുതലായി ആധാരപ്പെട്ടതിന്നു സംസ്കൃതത്തെ അനുസരിച്ചു കാരകമെന്നു പേര് പറയും. കർത്തൃകാരകം, കർമ്മകാരകം, കരണകാരകം അധികരണകാരകം ഇത്യാദി കാരക ശബ്ദത്തിന്നു ക്രിയയെ സാധിപ്പിക്കുന്നതെന്നു അർത്ഥമുണ്ട്. കാരകങ്ങളൊക്കെ സംബന്ധിയോടെ സംബന്ധം മാത്രം കല്പിക്കുന്നേടത്ത് ഷഷ്ഠി വരും.

ചോദ്യം — സംബന്ധം എത്ര വിധം.

ഉത്തരം — സംബന്ധങ്ങൾ നാലൊ അധികമൊ കല്പിക്കാം എങ്കിലും ജന്യസംബന്ധം, പ്രാധാന്യസംബന്ധം, അവയവസംബന്ധം, വാച്യസംബന്ധം ഇങ്ങനെ നാലിൽ എല്ലാം അന്തർഭവിക്കുന്നു.[108]

ഉദാ: രാജാവിന്റെ പുത്രൻ തന്റെ മന്ത്രിയുടെ പുസ്തകത്തിന്റെ ആദ്യഭാഗത്തിലെ വാക്യത്തിന്റെ അർത്ഥത്തെ പറഞ്ഞു. ഇതിൽ ൪ സംബന്ധങ്ങളും സ്പഷ്ടം. അവന്റെ കയ്യിന്റെ വിരലിന്റെ അററത്ത മുറിഞ്ഞു ഇത്യാദികളിൽ അവയവസംബന്ധം സ്പഷ്ടം. രാമന്റെ അനുജൻ/അമ്മാവൻ ഇത്യാദി ജന്യസംബന്ധം തന്നെ. അവന്റെ ദ്രവ്യം/ആഗ്രഹം/വാക്ക് ഇത്യാദി പ്രാധാന്യസംബന്ധം തന്നെ. സമുദ്രത്തിന്റെ വക്ക്, കുന്നിന്റെ അതിർത്തി ഇത്യാദിയിൽ സാമീപ്യം കൂടി തോന്നിപ്പിക്കുന്ന അവയവസംബന്ധം തന്നെ. സ്വർഗ്ഗത്തിന്റെ മാഹാത്മ്യം, സംഗീതത്തിന്റെ സൌന്ദര്യം

---

107. 'വെച്ചു' എന്ന അനുപ്രയോഗത്തിന് 'കൂട്ടത്തിൽ' എന്ന മാത്രമല്ല അർത്ഥം. 'വഴിയിൽവെച്ച് അവനെ കണ്ടു', 'അമ്പലത്തിൽവെച്ച് നടന്ന വിവാഹം' മുതലായവ നോക്കുക.

108. സംബന്ധികല്പനാഭേദങ്ങൾ വിശേഷണവിശേഷ്യബന്ധമാകയാൽ ഭാഷയെ സംബന്ധിച്ചിടത്തോളം അവയ്ക്ക് വിശകലിതപ്രസക്തിയില്ലെന്ന് അഭിപ്രായമുണ്ട്. സംബന്ധികാരകങ്ങളുടെ അർത്ഥങ്ങളെക്കുറിച്ച് പല നിരീക്ഷണങ്ങളും പുറത്തുവന്നിട്ടുണ്ട്. അവയ്ക്ക് നിഷ്കൃഷ്ടമായ അർത്ഥങ്ങൾ കല്പിക്കാവില്ലെന്നും സാന്ദർഭികമായ അർത്ഥപ്രഭേദങ്ങൾ അനവധിയാണെന്നും ചിലർ ചൂണ്ടിക്കാണിക്കുന്നു.

ഇത്യാദികളിൽ പ്രതിപാദ്യംകൂടി തന്നെ. വാക്യസംബന്ധം തന്നെ. സംസ്കൃതത്തെ അനുസരിച്ച് ക്രിയാനാമങ്ങളുടെ കർത്താവിനും കർമ്മത്തിനും ഷഷ്ഠി വരും. അങ്ങനെയുള്ളത കാരകസംബന്ധഷഷ്ഠിയാകുന്നു.[109]

ഉദാ: ബ്രാഹ്മണന്റെ ഭക്ഷണം. ബ്രാഹ്മണൻ ഭക്ഷണകർത്താവാകുന്നു. കർമ്മത്തിൽ: പായസത്തിന്റെ ഭക്ഷണം. പായസത്തെ ഭക്ഷിക്കുക എന്നർത്ഥം. രാജാവിന്റെ കാര്യത്തിന്റെ നോട്ടം. ഇവിടെ രാജാ കർത്താവു; കാര്യം കർമ്മം. ചെട്ടിയുടെ ധനങ്ങളുടെ കവർച്ച. ചെട്ടി കർത്താ; ധനം കർമ്മം. ആശാരിയുടെ കട്ടിലിന്റെ വേല എന്ന ഇത്യാദിയിൽ കർതൃഷഷ്ഠിയും കർമ്മഷഷ്ഠിയും സ്പഷ്ടം. ബാലന്റെ ഇര, എന്റെ സ്നേഹിതൻ ഇത്യാദിയിൽ സംബന്ധി സംബന്ധം.

ഒരേ കാരകങ്ങൾക്കു ചില ഉന്നതാവസ്ഥകളോടെ ഇഷ്ടംപോലെ അല്പം ഭേദപ്പെടുത്തി സങ്കല്പിക്കപ്പെടാവുന്നതാണ്.[110]

---

109. സംസ്കൃതത്തിൽ ഷഷ്ഠിപ്രയോഗങ്ങൾക്ക് കാരകാർത്ഥവും സംബന്ധ(വിശേഷണ)ാർത്ഥവും ഉണ്ട്. മലയാളത്തിൽ വിശേഷണാർത്ഥം മാത്രമേ ഉള്ളൂ. അതുകൊണ്ടാണ് സംബന്ധികയെ ഭാഷയിൽ വിഭക്തിയായി പരിഗണിക്കേണ്ടതില്ല എന്ന അഭിപ്രായം ചിലർ പുറപ്പെടുവിച്ചിട്ടുള്ളത്. പക്ഷേ ആധുനികഭാഷാശാസ്ത്രത്തിലെ രൂപാന്തരവ്യാകരണ (Transformational grammar) ത്തിൽ സംബന്ധികാപദബന്ധങ്ങളെ (genitive phrases) ആധാരവാക്യങ്ങളിൽ (kernal sentence) നിന്ന് നിഷ്പാദിപ്പിക്കുന്നു. ഉദാ: രാജാവിന്റെ പുത്രൻ < രാജാവിന് പുത്രൻ ഉണ്ട്.

110. അർത്ഥപരമായി ഭിന്നകാരകങ്ങളായുള്ളവ ഉപരിതലത്തിൽ—വാക്യഘടനയിൽ — സമാനാർത്ഥത്തോടെ പ്രത്യക്ഷപ്പെടാമെന്നാണ് ഇവിടെ സൂചിപ്പിക്കുന്നത്. ആധുനികഭാഷാശാസ്ത്രത്തിൽ ഇതിനെക്കുറിച്ച് സവിസ്തരമായി ചർച്ച ചെയ്തിട്ടുണ്ട്. വാക്യഘടനയിൽ കർതൃസ്ഥാനത്തു വരുന്ന നാമപദങ്ങൾ ഭിന്നകാരകാർത്ഥങ്ങൾ പ്രദർശിപ്പിക്കും. അതിനെ കർതൃസ്ഥാനത്തിൽ അവരോധിക്കുന്ന കാരകങ്ങൾക്കു ചില പ്രയോഗനിയമങ്ങൾ ഉണ്ടെന്നും തെളിയിക്കപ്പെട്ടിട്ടുണ്ട്. ഉദാഹരണമായി, ഒരു വാക്യത്തിൽ കർതൃകാരകം ഉപയോഗിക്കുന്നില്ലെങ്കിൽ കരണകാരകമായിരിക്കും കർത്താവായി പ്രത്യക്ഷപ്പെടുന്നത്. കരണകാരകംകൂടിയും ഉപയോഗിക്കുന്നില്ലെങ്കിൽ മറ്റു കാരകങ്ങളും കർതൃസ്ഥാനത്ത് പ്രത്യക്ഷപ്പെടാം. ഈ പ്രത്യക്ഷീകരണനിയമത്തെയാണ് 'Case hierarchy' എന്ന് ആധുനികഭാഷാശാസ്ത്രത്തിൽ വിളിക്കുന്നത്.

ഉദാ: ഈ വിറകാണ വേഗം തീരി വച്ചത. വിറകിന്റെ ഗുണം സാധിക്കാനായി പാചകന്റെ കർത്തൃത്വം കരണമായ വിറകിന കല്പിച്ചു. വഴിപോക്കാൻ പരിപ്പ വയ്പിച്ചു. ഇവിടെ വഴിപോക്കനായിക്കൊണ്ടുള്ള സംപ്രദാനത്തിന കർത്തൃത്വം കല്പിച്ചു. വഴിപോക്കന്റെ യോഗ്യതയാകുന്ന ഗുണം ഹേതുവായിട്ട വച്ചു എന്ന താല്പര്യം. ഔദാര്യം ലുബ്ധനെ ഓടിക്കുന്നു. ഇവിടെ ഹേതുവിന കർത്തൃത്വം കല്പിച്ചു.

പ്രേരണക്രിയക്ക കർമ്മത്തിന ഭേദമുള്ളത പറയുന്നു. പ്രേരണക്രിയയുടെ പൂർവ്വക്രിയക്ക കർമ്മമില്ലെങ്കിൽ പൂർവ്വക്രിയയുടെ കർത്താവിന ദ്വിതീയ വരും. കർമ്മമുണ്ടെങ്കിൽ പൂർവ്വകർത്താവിന തൃതീയ വരും.[111] പ്രേരണമെന്ന പറയുന്നത വ്യാപാരത്തെ അന്യനെക്കൊണ്ട ചെയ്യിക്കുക ആകുന്നു.

ഉദാ: ബാലൻ പഠിക്കുന്നു. ഇവിടെ കർമ്മം പ്രയോഗിച്ചിട്ടില്ല. ഗുരു ബാലനെ പഠിപ്പിക്കുന്നു എന്ന പൂർവ്വകർത്താവിന ദ്വിതീയ വന്നു. കർമ്മമുണ്ടെങ്കിൽ ഗുരു ബാലനെക്കൊണ്ട വ്യാകരണത്തെ പഠിപ്പിക്കുന്നു എന്ന വരുന്നു. ഇവിടെ പൂർവകർത്താവായ ബാലനെക്കൊണ്ടെന്ന തൃതീയ വന്നു എന്നറിയണം. ഇങ്ങനെയുള്ളേടത്ത സംസ്കൃതം അനുസരിച്ച ബാലനെ വ്യാകരണത്തെ പഠിപ്പിക്കുന്നു എന്ന ദ്വികർമ്മവും വിരോധമില്ല. ഭൃത്യൻ വേല ചെയ്യുന്നു, ഭൃത്യനെക്കൊണ്ട വേല ചെയ്യിപ്പിക്കുന്നു ഇത്യാദിയിൽ ദ്വികർമ്മം ഇല്ല.

ശേഷത്തിനെ പറയുന്നു അകാരാന്തനപുംസകശബ്ദത്തിലെ സപ്തമിക്ക ത്ത എന്ന ആദേശവും തകാരദ്വിത്വവും സ്ത്രീപുംസകാന്തത്തിലെ സപ്തമിക്ക എ എന്ന ആദേശവും വ്യഞ്ജനാന്തത്തിൽ ചിലേടത്ത ലോപവും അന്ത്യടകാരത്തിന ദ്വിത്വവും പക്ഷാന്തരത്തിൽ വരുന്നു. ക്രമേണ ഉദാ: തിരുവനന്തപുരത്ത ഇരിക്കുന്നു. ഇതിന്നും വച്ചത്ത എന്ന വരും. വ്യഞ്ജനാന്തത്തിന എ: അമ്പല

---

111. 'കേവലക്രിയയിൽ കർത്താ, കർമ്മമാകും പ്രായേണകേ ; ഹേതുപ ഭോക്താവല്ലെങ്കിൽ, കരണം താൻ സകർമ്മകേ' എന്ന് കേരളപാണിനീയം.

പ്പുരെ/പക്കലെ ഇരിക്കുന്നു. ലോപം: ഇല്ലെ/കണ്ണെ പാർക്കുന്നു. ചിഹ്നസഹിതലോപം: കൊഴികൊട്ടു ഇരിക്കുന്നു. എന്നാൽ ഈ ഭാഷയിലെ സംബന്ധാദേശപ്പുങ്ങളിലെ വിഭക്തികൾക്കു ചിഹ്നത്തിന്നു പല ഭേദങ്ങളും നടപ്പുണ്ടു. തിരുവനന്തപുരത്തിൽ, അമ്പലപ്പുഴയിൽ ഇത്യാദി. അത പക്ഷാന്തരമാക്കി സ്വീകരിക്കേണ്ടതാകുന്നു. ഈ പറഞ്ഞ വിഭക്തികൾക്കും കാരകങ്ങൾക്കും മിക്കതും ഏകവചനം ഉദാഹരിച്ചു എങ്കിലും ബഹുവചനങ്ങളും ഉൾപ്പെട്ടിരിക്കുന്നു: ബാലന്മാർ, അമ്മമാരെ, വിദ്യകളിൽ, രാജാക്കന്മാരുടെ, ഭൃത്യന്മാരാൽ, അക്ഷരങ്ങളുടെ ഇത്യാദി.

## വിശേഷണ വിശേഷ്യ സംബന്ധപ്രകരണം.

പ്രധാനത്തെ വിശേഷ്യമെന്നു പറയുന്നു. അതിന്നു ഗുണമായിട്ടൊ ദോഷമായിട്ടൊ ഭേദമെന്നർത്ഥമായ വിശേഷത്തെ പറയുന്നത വിശേഷണമാകുന്നു. ഇത എല്ലാ കാരകങ്ങളിലും ക്രിയകളിലും ചേരും. വിശേഷണപദത്തിന്ന ഒന്നെങ്കിൽ ആയിരിക്കുന്ന എന്നും ആയ എന്നും മേൽ ചേൎക്കണം. അധികമുണ്ടെങ്കിൽ അടുത്തിട്ടുള്ളതിന്റെ പൂർവ്വങ്ങൾക്ക ആയി എന്നും വേണം. ക്രിയകൾക്ക ആയി എന്നും ആകംവണ്ണം എന്നും വിശേഷണത്തിൽ ചേരുന്നു.

ഉദാ: വിദ്വാനായിരിക്കുന്ന ബ്രാഹ്മണൻ, ധൈൎയ്യവാനായ നമ്പൂരി, ശൂരനായിരിക്കുന്ന രാജാവ ഇങ്ങനെ ഗുണവിശേഷണം. ചതിയനായിരിക്കുന്ന ചെട്ടി, കയ്ക്കൂലിക്കാരനായ അധികാരി, കള്ളനായ മറവർ ഇങ്ങനെ ദോഷവിശേഷണം. സത്യവാനായി, ദയാവാനായി, നീതിജ്ഞനായിരിക്കുന്ന മന്ത്രി ഇങ്ങനെ അധിക വിശേഷണം ചേൎക്കണം. തൃപ്തിയായി ഭക്ഷിച്ചു, തൃപ്തിയാകംവണ്ണം ദാനം ചെയ്യണം ഇത്യാദി ക്രിയാവിശേഷണം. ശക്തനായിരിക്കുന്ന അധികാരിയെ, സാധുക്കളായിരിക്കുന്ന പ്രജകളിൽനിന്ന ഇങ്ങനെ വിഭക്തി വചനങ്ങളോടുകൂടെയും വിശേഷണം ഉപയോഗിക്കണം. തൽക്കാലത്തെ വിശേഷണത്തെ പറയുന്നത തൽക്കാലവിശേഷണമെന്ന പറയപ്പെടുന്നു. അതിന്ന ഉള്ള എന്നും ആയി എന്നും മേൽ ചേൎക്കണം.

ഉദാ: അവൻ ഇപ്പോൾ നന്നായി നടക്കുന്നു, സന്തുഷ്ടനായിരിക്കുന്നു, കള്ളനായിട്ടു തീൎന്നു, ചീത്തയായി പോയി ഇത്യാദി.[112]

## ദ്വിരുക്തി പ്രകരണമറിവാൻ പറയുന്നു

ദ്വിരുക്തി എന്നാൽ ഒരു ശബ്ദത്തെ രണ്ടോ അധികമൊ പ്രാവശ്യം ഉച്ചരിക്കയാകുന്നു.[113] ഇതു ഉത്സാഹം, ഭയം, പരിഭ്രമം ആധിക്യം, വിഭാഗം, സ്വഭാവം, സദൃശശബ്ദം ഇത്യാദി വിശേഷാൎത്ഥങ്ങളിൽവരുന്നു.

ഉദാ: ഉത്സാഹം—ഞാൻ മുമ്പെ ഞാൻ മുമ്പെ എന്നു പറിക്കുന്നു. ഭയത്തുങ്കൽ—അടിക്കരുതെ അടിക്കരുതെ. മതി മതി മതി ഇങ്ങനെ രണ്ടിൽ അധികവും ആവാം. പരിഭ്രമം—തീയ്യ കെട്ടുക കെട്ടുക; വേഗം വേഗം വേഗം. ആധിക്യം—വെളുവെളെ തേക്കണം. ഏറ്റവും വെളുപ്പിച്ചു എന്നൎത്ഥം. ചുടുചുടെ കഴിക്കണം. ഏറ്റവും ചുടോടെ എന്നൎത്ഥം. മിനുമിനെ തേക്കണം. ഇവിടെ ഏറ്റം മിനുക്കം പ്രകാരം എന്നൎത്ഥം. വിഭാഗം—എട്ടെട്ടായി കൊടുക്കണം. എട്ടുവീതം ഭാഗം ചെയ്തു കൊടുക്കണമെന്നൎത്ഥം. ഉരി ഉരിയ്യെ കൊടുക്കണം. ഇങ്ങനെ ഉള്ളിടത്തു പ്രകാരാൎത്ഥത്തിനു ഏ എന്ന പ്രത്യയം വരും. സ്വഭാവം—സജ്ജനം ഗുണങ്ങളെ വൎണ്ണിച്ചു വൎണ്ണിച്ചു പറയും. ദുൎജ്ജനം നിന്ദിച്ചു നിന്ദിച്ചു പറയും. ദ്വിരുക്തംകൊണ്ടു സ്തുതിവാക്ക സജ്ജനസ്വഭാവമെന്നും നിന്ദിക്ക ദുൎജ്ജനസ്വഭാവമെന്നും വരുന്നു. സദൃശശബ്ദം[114] — പൊടപൊടെ പൊട്ടുന്നു, ചട ചടെ എന്നു വീണു, പറപറെ കീറി. ഇപ്രകാരം ക്രിയകളിൽ ചേരുന്ന ശബ്ദങ്ങൾക്ക സദൃശശബ്ദങ്ങളാകുന്നു. അല്ലലായി എള്ളുന്നു, മുഷ്ടനായി, നന്നായി ഇത്യാദി ഇവിടെ

---

112. നാമവിശേഷണം, ക്രിയാവിശേഷണം എന്നിവയെക്കുറിച്ചുള്ള ചൎച്ച അപൂൎണ്ണവും പ്രമാദജടിലവുമാണെന്ന് കാണാൻ പ്രയാസമില്ല.

113. ദ്വിരുക്തി (Reduplication) യെക്കുറിച്ച് ഗുണ്ടൎട്ടൊഴിച്ചുള്ള വൈയാകരണന്മാർ അധികമൊന്നും വിസ്തരിച്ചു കാണുന്നില്ല.

114. സദൃശശബ്ദം—Onomatopoetic form. അനുകരണശബ്ദം എന്നും പറയും.

പൂർവഭാഗത്തിലെ അന്ത്യത്തിന്ന ദ്വിത്വവും മൂന്ന എന്നതിന്റെ ഉകാരത്തിന്ന ഹ്രസ്വവും നകാരത്തിന്ന അനുസ്വാരവും നാല എന്നതിന്റെ ആകാരത്തിന്ന ഹ്രസ്വവും ലകാരത്തിന്ന അനുസ്വാരവും ആദേശമായി വരും. ഇതിന്നുള്ളും രണ്ട രണ്ട എന്നടത്ത പൂർവ്വത്തിന്ന രം ആദേശവും പത്ത പത്ത എന്നേടത്ത പൂർവ്വത്തിന്റെ അന്ത്യതകാരത്തിന്ന ലോപവും അടുത്ത പകാരത്തിന്ന ദ്വിത്വവും വരും. ഈരണ്ടായി, പതുപ്പത്തായി ഭാഗം ചെയ്യുന്ന ഇത്യാദി. ഒന്ന മുതൽ ഒൻപതു വരെ ഉള്ള സംഖ്യകൾക്ക പത്ത, നൂറ, ആയിരം ഈ സംഖ്യകൾ മേൽ വരുമ്പോൾ ക്രമേണ ഒറ, ഈര, മൂ, നാൽ, അൻ, അറ, എഴ, എൺ, തൊണ്ണ എന്ന ആദേശങ്ങൾ വരും. സന്ധിയിലെ ഉകാരം: ഒരുപത, ഒരുനൂറ, ഇരുപത, ഇരുനൂറ, മുപ്പത: ഇവിടെ സന്ധിലോപം. മുന്നൂറ, നാല്പത, അൻപത, അഞ്ഞൂറ: ഇവിടെ നകാരം ഞകാരം ആവും. അറുപത, അറുനൂറ, എഴുപത, എഴുനൂറ, എൺപത, എണ്ണൂറ, തൊണ്ണൂറ: നകാരം ണകാരമാകും. ഇവിടെ പത്തിന്മേൽ തകാരം വന്നുകൂടാ. പത്തന്നിന്ന മേലെയോ താഴെയോ ഒരു സംഖ്യ ചേർന്നാൽ അന്ത്യതകാരം ലോപിക്കും: ഇരുപത, പതിനായിരം. മേൽ സംഖ്യ വരുമ്പോൾ പലേടത്തും ഇൻ എന്ന അന്ത്യാഗമം വരും: പതിനൊന്ന. ചിലേടത്ത ഇല്ല: പത്തൊൻപത. ശേഷം സംഖ്യകൾക്ക ദീർഘം, ആഗമം, ആദേശം മുതലായി അല്പവിശേഷം പലവിധമുള്ളതിന്ന പ്രയോഗം കൊണ്ട ഊഹിക്കണം. ദീർഘം: ഓരായിരം. ഉ-ആഗമം: തൊള്ളായിരം. മുപ്പത്തൊന്ന: ആദേശം. പന്ത്രണ്ട ഇത്യാദി.

# സമാസകാണ്ഡം

ചോദ്യം—സമാസം എന്നാൽ എന്ത.

ഉത്തരം—സം എന്നതിന്ന സംക്ഷേപിച്ചു എന്നർത്ഥം. ആസം എന്നതിന്ന ഒരുമിച്ചിരിക്ക എന്നർത്ഥം. രണ്ടും കൂട്ടുമ്പോൾ രണ്ടൊ അധികമൊ പദങ്ങൾ ഒതുങ്ങി ഒന്നായി ചേർന്നിരിക്ക എന്ന താല്പൎയ്യം.

ചോദ്യം—ഈ സമാസം എത്ര വിധം.

ഉത്തരം—പുസ്തകത്തിൽ രണ്ടുവിധമെന്ന പറയാം: അലുപ്തസമാസം ലുപ്തസമാസം എന്ന ആകുന്നു. സമാസത്തിൽ ചേരുന്ന പദങ്ങളുടെ വിഭക്തിക്ക ലോപം വരാത്തത അലുപ്തം; ലോപം വരുന്നത ലുപ്തം എന്ന ഭേദം. സമാസം സംസ്കൃതസംബന്ധമായി ഭാഷയിൽ വളരെ പ്രയോഗമുള്ളതിനാൽ ഉദാഹരണങ്ങൾ സംസ്കൃതശബ്ദങ്ങളോട കലർന്നിരിക്കും.

ചോദ്യം—അലുപ്തസമാസം എങ്ങിനെ.

ഉത്തരം—ശങ്കരൻനായർ, തുളുനാട്ടും, ചേരമാൻ പെരുമാളിടെ രാജ്യം—ഇത ഒരു പദം ആകകൊണ്ട സമാസമാകുന്നു.[115] ഇതിൽ ൻ പ്രഥമക്ക ലോപം ഇല്ലായ്കകൊണ്ട അലുപ്തസമാസം. കുളംകോരി, മരംകേറി, ആയുധമെടുപ്പ. ഇവിടെ ദ്വിതീയക്ക ലോപം ഇല്ല.[116] സംസ്കൃതത്തിൽ വനേചരൻ,

---

115. അനവധാനതകൊണ്ട് വന്ന പിഴ ശ്രദ്ധിക്കുക.

116. നപുംസകത്തിൽ അ, ഇ, ഉ എന്നീ സ്വരങ്ങളിലോ വ്യഞ്ജനങ്ങളിലോ അവസാനിക്കുന്ന നാമങ്ങൾക്ക് 'ദ്വിതീയ പ്രഥമപോലെ തന്നെ പ്രയോഗിക്കയും ആവാം' എന്നു മാത്രമല്ല, 'അത് മുഖ്യമായി നടപ്പാകുന്നു' (പേ: 51 നോക്കുക) എന്ന് വിധിച്ച ഗ്രന്ഥകാരൻ ഇവിടെയെല്ലാം ദ്വിതീയയ്ക്ക് ലോപമില്ലെന്ന് ചൂണ്ടിക്കാണിക്കുന്നതിന്റെ പൊരുത്തം മനസ്സിലാകുന്നില്ല.

കണ്ഠേകാളൻ, പശ്യതോഹരൻ[117] ഇത്യാദി. ഇതിനുള്ളം ബലാല്ക്കാരം, മുതലൊഴിവ ഇത്യാദി

ചോദ്യം—സമാസം എത്ര വിധം.

ഉത്തരം — അവ്യയീഭാവം, തൽപുരുഷൻ, ബഹുവ്രീഹി, ദ്വന്ദ്വം, ഉപമിതം, ക്രിയാസമാസം ഇങ്ങനെ ആറുവിധമാകുന്നു. വിസ്താരത്തിങ്കൽ ഇതുകളെ എട്ടുവിധമൊ അധികമൊ പറയാം.[118] ഇവിടെ ചുരുക്കിപ്പറയുന്നു. അവ്യയീഭാവമെന്നു അവ്യയങ്ങളോടു സമാസിക്കകൊണ്ടു അവ്യയമായി ഭവിക്കുന്നതാണ്.[119]

ഉദാ: കണ്ടെങ്കിൽ, കെട്ടിട്ടു. ഇവിടെ കണ്ട, കെട്ട എന്ന ശബ്ദം എങ്കിൽ, ഇട്ടു എന്ന അവ്യയത്തോടു സമാസിച്ചു അവ്യയമാകുന്നു.

---

117. കണ്ഠേകാളൻ = കഴുത്തിൽ കറുപ്പുനിറമുള്ളവൻ; ശിവൻ. പശ്യതോഹരൻ = നോക്കിയിരിക്കുമ്പോൾതന്നെ മോഷ്ടിക്കുന്നവൻ.

118. തൽപുരുഷനിൽ വിഭക്തിബന്ധങ്ങളെ അനുസരിച്ചുള്ള അവാന്തര വിഭാഗങ്ങൾ ഉണ്ടല്ലൊ. ഉപമിതസമാസത്തിൽ ഉപമാനപൂർവം, ഉപമാനോത്തരം എന്ന് തിരിക്കാം. അങ്ങനെ ഓരോന്നിന്റെയും സൂക്ഷ്മവിഭാഗങ്ങളെ കൂടി പരിഗണിച്ചാൽ ഇതുപത്തെട്ടിലധികം വരും എന്നർത്ഥം.

119. 'ഉപസർഗമോ അവ്യയമോ നാമമോ വിശേഷണമോ നാമത്തോട് ചേർന്ന് പ്രായേണ അവ്യയമായിപ്രവർത്തിക്കുന്ന സമാസത്തിന് അവ്യയീഭാവൻ എന്നു പേർ' ('ശബ്ദസാഗരം'—ജോൺ കുന്നപ്പള്ളി). അവ്യയീഭാവസമാസം മലയാളത്തിൽ ഇല്ലെന്ന് കേരളപാണിനി. പക്ഷേ, 'എമ്പാടും, നാട്ടൊടും, വഴിപോലെ, നല്ലവണ്ണം, പലവട്ടം തുടങ്ങിയ സമാസങ്ങൾ ക്രിയാവിശേഷണങ്ങളാകയാൽ അവ്യയീഭാവൻ എന്നു പറയാം' ('വ്യാകരണപാഠങ്ങൾ'—കെ. വി. രാമചന്ദ്രപ്പിള്ള). 'ക്രിയാവിശേഷണങ്ങൾ' എങ്ങനെയാണ് 'അവ്യയമായിപ്രവർത്തിക്കുക'? മററു സമാസങ്ങൾ ഘടകപദങ്ങളുടെ ആർത്ഥികബന്ധത്തെ അവലംബിച്ച് വർഗീകരിച്ചു. അവ്യയീഭാവനാകട്ടെ, വ്യാകരണസംവർഗത്തെ ആസ്പദമാക്കി വേർതിരിച്ചു കാണിച്ചു. അതാണ് പററിയ കുഴപ്പം. സമസ്തപദങ്ങളെ രണ്ടുതരത്തിലും വർഗീകരിക്കാം. പക്ഷേ, അവയെ വ്യത്യസ്തവർഗീകരണങ്ങളായിത്തന്നെ പരിഗണിക്കണം. മലയാളത്തിൽ അവ്യയീഭാവൻ എന്നൊരു സമാസത്തെ വകതിരിച്ചു കാണിക്കുന്നത് സുകരമല്ല.

പത്തൊന്ന—ഇരുപതിൽ അധികം ഒന്നെന്നർത്ഥം. ഇരുപതോട കൂടെ ഒന്നെന്നുമാം. അർത്ഥം സമംതന്നെ. ഇതിന്നെല്ലാം വേറെയു മത ഭേദങ്ങളും അറിയണം. ഇവിടെ മദ്ധ്യത്തിലുള്ള അധികശബ്ദ ത്തിന്നു കൂടെ എന്നുള്ള ശബ്ദത്തിന്നോ ലോപം വരുന്നു. ആയി രത്തിരുനൂറ്റിപ്പതിനെ. ഇവിടെയും പ്രത്യേകം അധിക ശബ്ദം ചേർത്ത വിഗ്രഹിക്കണം. സംസ്കൃതത്തിൽ, ശാകപ്രിയനാ യിരിക്കുന്ന പാർത്ഥിവൻ[125]—ശാകപാർത്ഥിവൻ ഇത്യാദി. രണ്ടിൽ അധികവും ശബ്ദങ്ങൾ കൂടി സമാസിക്കാം വെള്ളപ്പട്ടുവില— വെള്ളയായിരിക്കുന്ന പട്ടിന്റെ വില എന്ന വിഗ്രഹം. ആനക്കൊമ്പ തകട്വേലക്കൂലി—ആനയുടെ കൊമ്പിന്റെ തകിടിലെ വേലയുടെ കൂലി എന്ന വിഗ്രഹം. ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാർ ഇല്ലാ ത്തത, അല്ലാത്തത, കഴിച്ചു, വിരുദ്ധം ഈ നാലു അർത്ഥങ്ങളിങ്കലെ അകാരം പദങ്ങളോട സമാസിക്കും. ഇത സംസ്കൃതരീതിയെ ങ്കിലും ഭാഷയിൽ സാധാരണംതന്നെ.

ഉദാ: അശേഷം—ശേഷമില്ലാത്തത. അക്ഷയം—ക്ഷയമില്ലാ ത്തത. അസാദ്ധ്യം—സാദ്ധ്യമല്ലാത്തത. അയോഗ്യം—യോഗ്യമല്ലാ ത്തത. അബ്രാഹ്മണർ ഭോജനമില്ല—ബ്രാഹ്മണരെ കഴിച്ചുള്ള വർക്കെന്നർത്ഥം. അവിഷ്ണു രാജാവാകയില്ല—വിഷ്ണുവിനെ കഴിച്ചുള്ള വൻ എന്നർത്ഥം. അസുരൻ—ദേവവിരോധൻ എന്നർത്ഥം. അനർത്ഥം —അർത്ഥവിരോധമെന്നർത്ഥം. സ്വരാദിശബ്ദം പരമായാൽ അകാര ത്തിന്ന ന അന്ത്യാഗമം വരുന്നു: അനക്ഷരം, അനാവശ്യം, അനിഷ്ടം, അനീശ്വരൻ അനുചിതം, അനന്തം, അനൗചിത്യമിത്യാദി.[126] സംസ്കൃതത്തിൽ നഞ് സമാസമെന്ന പറയും.

---

125. സസ്യഭക്ഷണം ഇഷ്ടപ്പെടുന്ന രാജാവ്.

126. ഭാഷയെ സംബന്ധിച്ചിടത്തോളം ഇത്തരം രൂപങ്ങളെയെല്ലാം സമാസങ്ങളായി പരിഗണിക്കുന്നത് ശരിയല്ല. സ്വതന്ത്രപ്രയോഗാർഹരൂപ ങ്ങളായ പദങ്ങളുടെ യോഗത്തെ മാത്രമേ സമാസങ്ങളായി പരിഗണിക്കേണ്ടൂ.

## ബഹുവ്രീഹി

സംസ്കൃതം പോലെ പല അവയവങ്ങളെക്കൊണ്ട് പ്രധാനപ്പെട്ടു കാണുന്നർത്ഥം. ഇത സംസ്കൃതസംബന്ധത്തിൽതന്നെ അധികം പ്രയോഗിക്കുന്നു. ഇതിനു കൂടിയവൻ എന്ന വിശേഷ്യത്തോടു സംബന്ധം വരും.

ഉദാ : സത്ബുദ്ധിയായ ബാലൻ—നല്ല ബുദ്ധിയോടുകൂടിയവൻ എന്നർത്ഥം. ദുർബുദ്ധി—ദുർബുദ്ധി (ചോരൻ)—ദുഷ്ടയായിരിക്കുന്ന ബുദ്ധിയോടുകൂടിയവൻ എന്ന വിഗ്രഹം. ഇതിനുമുണ്ട് കലഹപ്രിയൻ. ഇവിടെ കലഹങ്ങളാകൾ പ്രിയമുള്ളവനെന്ന സപ്തമീ സമാസവും ആവാം. ചപലശീലൻ ഇത്യാദി. അധികപദങ്ങളും ചേർക്കാം : ബഹുചപലശീലൻ—വളരെ ചപലമായിരിക്കുന്ന ശീലത്തോടു കൂടിയവൻ എന്ന വിഗ്രഹം.

## ദ്വന്ദ്വസമാസം

രണ്ടോ അധികമോ പദങ്ങൾ സമപ്രധാനങ്ങളായിട്ടു ചേരുന്നതെന്നർത്ഥം.

ഉദാ : പൊൻവെള്ളികൾ — പൊന്നും വെള്ളിയും എന്ന വിഗ്രഹം. ജ്യേഷ്ഠാനുജന്മാർ—ജ്യേഷ്ഠനും അനുജനും എന്നർത്ഥം. പുണ്യപാപങ്ങൾ, ധർമ്മാർത്ഥകാമങ്ങൾ, രാമലക്ഷ്മണഭരതശത്രുഘ്നന്മാർ, പൃഥിവ്യപ്തേജോവായ്വാകാശങ്ങൾ[127], സന്ധിവിഗ്രഹയാനാസനദ്വൈധീഭാവസമാശ്രയങ്ങൾ[128], രസാസൃങ്മാംസമേദോസ്ഥിമജ്ജശുക്ലങ്ങൾ[129] ഇത്യാദി. സമാഹാരാർത്ഥസമാസത്തിൽ സംഖ്യകളെയും മുമ്പിൽ ചേർക്കുന്നു : ആറേഴു വഴിപോക്കർ—ആറോ,

---

127. പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം (പഞ്ചഭൂതങ്ങൾ)

128. സന്ധി, വിഗ്രഹം, യാനം, ആസനം, ദ്വൈധീഭാവം, സമാശ്രയം—രാജതന്ത്രത്തിലെ ഉപായങ്ങൾ.

129. രസം, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്ലം—ശരീരത്തിലുള്ള ധാതുക്കൾ.

കൊള്ളുംകൊരി, വരുംകൊല്ലി ഇത്യാദി. ഇവ അലുപ്തസമാസങ്ങളാകുന്നു. ധാതുക്കളുടെമെൽ ഭാവിനിഷേധമായിട്ടു ആ-എന്ന പ്രത്യയം വരും. ഇതു കവനത്തിൽതന്നെ അധികമായി പ്രയോഗം. ഉദാ: മതിവരാ—വരികയില്ലെന്നൎത്ഥം. ഇതിന്മണ്ണം കൊല്ലാക്കൊല, കെട്ടാക്കെട്ടു, നേരാപൊന്നു, വാടാപ്പൂവ ഇത്യാദി. പ്രാണഹാനി ചെയ്യാതെ കൊന്ന ഫലം വരുത്തുക, കയറു കൂടാതെ കെട്ടിയ ഫലം വരുത്തുക ഇത്യാദി അൎത്ഥമാകുന്നു.

ആവ്, പോവ് എന്ന ധാതുക്കൾ പല വിധത്തിലുള്ള നാമ ക്രിയാപദങ്ങളുടെമെൽ ചെൎക്കാം. രണ്ടിനും ഭൂതങ്ങൾക്കു വകാരത്തിന്നു യകാരാദെശം വരണം. വൎത്തമാനത്തിങ്കലും ഭവിഷ്യത്തിങ്കലും കാലഭെദവും വരാം.

ഉദാ: നാമത്തിനു: പൂവായി, കായായി, വിളയായി. ക്രിയ: നന്നായി, നന്നാകുന്നു, നന്നാവുന്നു, വന്നുപോകുന്നു, വന്നുപോയി, വന്നുപോകുന്നു — വന്നുപോവുന്നു, വന്നുപോകും — വന്നുപോവും, നന്നാകും — നന്നാവും ഇത്യാദി.

ഒരു പദത്തിന്റെ മുമ്പിൽ സമാസിച്ചു ചെൎത്തു പ്രയോഗിക്കുന്ന പദങ്ങളെ ഉപപദങ്ങൾ എന്നു പറയുന്നു.

ഉദാ: പെരുതായ വെള്ളം—പെരുവെള്ളം, മുതുക്കൻ കാള—മുതുകാള, പുത്തൻ ചരക്ക്—പുതുച്ചരക്ക്, ചെറുതായ പയറു—ചെറുപയറു, വെറുതെ വാക്ക്—വെറുവാക്ക്, ചിലെടത്തു ആദേശവും വരും.

ഉദാ: മററക്കൂട്ടം, മറുകൂട്ടം, മറുകക്ഷി, മറുപിള്ള, വായ്മൊഴി, കാക്കറി ഇത്യാദി ഉപപദസമാസത്തിൽ ഉപപദാന്ത്യവൎണ്ണങ്ങൾക്കു ചിലതിനു ലോപവും ചിലതിനു വ്യത്യാസവും വരുന്നു. സംസ്കൃതത്തിൽ കുംഭകാരൻ, ഗ്രാമണി, മാലാകാരൻ, രഥകാരൻ ഇത്യാദി.

ഇതി സമാസകാണ്ഡം.

# ധാതുകാണ്ഡം[182]

ചോദ്യം—ധാതുക്കൾ എന്നാൽ എന്താകുന്നു.

ഉത്തരം—ക്രിയകളെ പറയുന്ന പദങ്ങളുടെ പ്രധാനാവയവമാകുന്നു. ധാതുക്കളിൽ അവയവങ്ങൾ ചേർക്കുമ്പോൾ പലവിധത്തിൽ നാമങ്ങളും അവ്യയങ്ങളും ക്രിയാപദങ്ങളും ഉണ്ടാവും. പറയുന്ന ധാതുക്കളെ സംബന്ധിച്ചിട്ടുള്ള കൂട്ടത്തെ ധാതുകാണ്ഡമെന്നു പറയുന്നു.

ചോദ്യം—ക്രിയ എന്നാൽ എന്തു.

ഉത്തരം—കർത്താവാക്കി കല്പിക്കപ്പെട്ട പദാർത്ഥത്തിന്റെ ചെറിയ വ്യാപാരങ്ങളുടെ കൂട്ടമാകുന്നു.

ഉദാ: ബാലൻ പറയുന്നു. ഇവിടെ കണ്ഠം, താലു മുതലായ സ്ഥാനങ്ങളിൽ നാക്കൊട്ടുകളി പല വ്യാപാരവും പിന്നെ ശബ്ദത്തെ പ്രകാശിപ്പിക്കയും പിന്നെ അക്ഷരങ്ങളാക്കി പ്രയോഗിക്കയും ഇങ്ങനെ ചെറിയ അനേകം വ്യാപാരങ്ങൾ കൂടി ഒന്നാക്കി സങ്കല്പിക്കപ്പെടാം സംസാരിക്ക എന്ന ക്രിയയാകുന്നു. എഴുതുന്നു—ഇവിടെ പേന എടുക്കുക, മഷിയിൽ മുക്കുക, മേൽകീഴായി വരക്കുക മുതലായ അംശക്രിയകൾ ചേരുന്നു. ഇതിനുണ്ണും ഭക്ഷണക്രിയയിൽ കൈകൊണ്ടു ചോറ എടുക്കുക, പൊക്കുക, നാക്കിൽ വയ്ക്കുക, ചവയ്ക്കുക, ഇറക്കുക മുതലായ ക്രിയകളുടെ കൂട്ടം എന്നു ഉദ്ദേശിക്കുന്നു.

എന്നാൽ അവയവക്രിയകൾക്കും സൂക്ഷ്മാവയവക്രിയകൾ ഉണ്ടു.

ഉദാ: ഭക്ഷണത്തിനു അവയവമായി എടുക്കുക എന്ന ക്രിയയ്ക്കു, കൈ താഴ്ത്തി അന്നത്തിന്റെ താഴെ ആക്കുക, കയ്യിൽ

---

182. ധാതുകാണ്ഡം മുതല്ക്കുള്ള വ്യാകരണഭാഗത്തിനു 'ഉത്തരഭാഗം' എന്നു് അച്ചടിച്ച ഗ്രന്ഥത്തിൽ കാണുന്നു. അതിനു മുമ്പുള്ള ഭാഗത്തിനു 'പൂർവ്വഭാഗം' എന്നു് ആദ്യം സംജ്ഞ ചെയ്തിട്ടില്ല. അതുകൊണ്ടു് ആ നാമങ്ങൾ ഈ പതിപ്പിൽ ഉപേക്ഷിച്ചിരിക്കുന്നു.

അടക്കുക, പൊടിക്കുക എന്ന ക്രിയാസമൂഹം സ്പഷ്ടം ആകുന്നു.[133] കർത്താവാക്കി സങ്കല്പിക്ക എന്ന വാക്കുകൊണ്ടു ഒരു ക്രിയയിൽ തന്നെ വേറെ ഒന്നിനെയും കർത്താവാക്കി സങ്കല്പിക്കാമെന്നർത്ഥം.

ഉദാ: ബാലന്റെ വാക്ക് വിസ്തരമായി പുറപ്പെടുന്നു

അർത്ഥം: ബാലൻ വിസ്താരമായി പറയുന്നു എന്നതിനു നാമംതന്നെ എങ്കിലും ഇവിടെ കർമ്മത്തിനു കർത്തൃത്വം വാക്കിനു കല്പിക്കപ്പെടുന്നു എന്നു ഭേദമുണ്ടു. കാരകങ്ങൾക്കു കർത്തൃത്വകർമ്മത്വാദികളെ ഭംഗി അനുസരിച്ചു മാറ്റപ്പെടുത്താമെന്നും മുൻപിലും പറഞ്ഞിട്ടുണ്ടല്ലോ.[134] ശരീരത്തിനും മനസ്സിനും ക്രിയ സംഭവിക്കുന്നു. ക്രിയകൾ—

ഉദാ: പാട്ടു നന്നാവുന്നു. നാദം ഷഡ്ജത്തിൽ പ്രവേശിക്ക, ഉച്ചത്തിൽ പ്രവേശിക്ക, പലവിധം ആരോഹണത്തെയും വിധിപോലെ സുഖകരമായി അവരോഹണത്തെയും ചെയ്യുന്നു എന്നർത്ഥം. ഇങ്ങനെ ശരീരക്രിയ വരും. മനസ്സിനു—

---

133. ഓരോ ക്രിയയ്ക്കും അവയവക്രിയകൾ ഉണ്ടെന്നും ഓരോ അവയവക്രിയയ്ക്കും വീണ്ടും സൂക്ഷ്മാവയവക്രിയകൾ ഉണ്ടെന്നും പറയുന്നു. സൈദ്ധാന്തികമായി ഈ നിരീക്ഷണം സ്വീകരിക്കാമെങ്കിലും, അത് ക്രിയാസ്വഭാവനിർണ്ണയത്തിന് വളരെയൊന്നും ഉപകരിക്കുന്നില്ല. സൂക്ഷ്മാവയവക്രിയയ്ക്ക് പിന്നെയും അതിസൂക്ഷ്മാവയവക്രിയകൾ ഉണ്ടെന്നും കണ്ടിച്ചുകൂടെ ? മാത്രമല്ല, 'ഭക്ഷിക്കുക' എന്ന ക്രിയയുടെ അവയവക്രിയകളിൽ ഒന്നായ 'എടുക്കുക' എന്നതിന്റെ സൂക്ഷ്മാവയവക്രിയകൾ വ്യാപാരത്തെ സംബന്ധിച്ചിടത്തോളം സൂക്ഷ്മമല്ലാതാണോ ? 'കർത്താവായി സങ്കല്പിക്കപ്പെട്ട പദാർത്ഥത്തിന്റെ ചെറിയ വ്യാപാരങ്ങളുടെ കൂട്ടം' എന്ന് ക്രിയയ്ക്ക് നിർവ്വചനം കൊടുക്കേണ്ടിവന്നതിന്റെ ഫലമാണ് ഈ ദുർഘടങ്ങൾ. വ്യാകരണത്തിൽ ആർത്ഥികനിർവ്വചനത്തിന് ശ്രമിക്കാതെ വ്യാകരണപരമായ നിർവ്വചനത്തിന് ശ്രമിക്കയാണ് വേണ്ടത്. ആർത്ഥികനിർവ്വചനം തത്വചിന്തയ്ക്കും തർക്കശാസ്ത്രത്തിനും വിട്ടുകൊടുക്കുക.

134. 'ഈ കാരകങ്ങൾ ചില ഗുണങ്ങളെ സംബന്ധിച്ച് ഇഷ്ടംപോലെ ഭേദപ്പെടുത്തി സങ്കല്പിക്കപ്പെടാവുന്നതാണ്' എന്ന 63-ാം പേജിലെ നിരീക്ഷണവും ഇതിനുള്ള ചർച്ചയും നോക്കുക.

ഉദാ: ശാസ്ത്രത്തെ ചിന്തിക്കുന്നു. ഇവിടെ ഇതു പറഞ്ഞ വാക്യത്തിന്റെ സ്മരണം, അർത്ഥസ്മരണം, വിരോധസ്മരണം, പരിഹാരസ്മരണം, ശങ്കാസംഭവം, നിശ്ചയം ഇത്യാദി മനോവ്യാപാര സമൂഹക്രമമാകുന്നു.[135] ക്രിയകൾ സകർമ്മകങ്ങൾ എന്നും അകർമ്മകങ്ങൾ എന്നും രണ്ടു വിധം ഉണ്ടു. കർമ്മം ചേരുന്നതു സകർമ്മകം, കർമ്മം ചേരാത്തതു അകർമ്മകം എന്നു ഭേദം.

ഉദാ: ബാലൻ ഭക്ഷിക്കുന്നു. ഇവിടെ എന്തിനെ എന്നു ആകാംക്ഷിച്ചാൽ അന്നത്തെ എന്നു കർമ്മം ചേരും. ഇതിൻവണ്ണം ശാസ്ത്രത്തെ പഠിക്കുന്നു, ജ്ഞാനത്തെ വർദ്ധിപ്പിക്കുന്നു. അകർമ്മകത്തിന്നു ഉദാ: ഗുണം വളരുന്നു, വിദ്യ പ്രകാശിക്കുന്നു / ശോഭിക്കുന്നു, കീർത്തി തെളിയുന്നു ഇത്യാദി.

ചോദ്യം — ആകാംക്ഷ എന്നാൽ എന്തു.

ഉത്തരം — ഒരു പദം പ്രയോഗിക്കുമ്പോൾ അതിനെ സംബന്ധിച്ചു ചേരേണ്ടുന്ന പദം കേൾക്കേണമെന്നുള്ള ഇച്ഛയാകുന്നു. ഭക്ഷിക്കുന്നു എന്നു കേൾക്കുമ്പോൾ ആരെന്നു കർത്താവിനെയും എന്തിനെ എന്നു കർമ്മത്തെയും ചേർക്കുവാനായിക്കൊണ്ടു അതുകളെ

135. ശബ്ദക്രിയ, മനോവ്യാപാരക്രിയ എന്നിങ്ങനെ അർത്ഥസ്വഭാവമായി ക്രിയകളെ രണ്ടായി വിഭജിക്കാമെന്ന് ചൂണ്ടിക്കാണിച്ചിരിക്കയാണ്. ക്രിയകളെ ആധുനികമായി പല സമൂഹങ്ങളായും വിഭജനം ചെയ്യാവുന്നതാണ്. അങ്ങനെയുള്ള വിഭാഗങ്ങൾക്ക് വ്യാകരണപദ്ധതിയും പ്രസക്തിയുണ്ട്. പഴയ വ്യാകരണങ്ങളിൽ അത്തരം ചർച്ചകൾ ഉള്ളൂവെന്നതന്നെ പറയാം. ഇവിടെ ശബ്ദക്രിയ എന്ന് വിളിക്കാതെ 'ഐന്ദ്രിയക്രിയകൾ' (Perceptual verbs) എന്ന് വിളിച്ചാൽ കൂടുതൽ നന്നായിരിക്കുമെന്ന് തോന്നുന്നു. കാരണം ഐന്ദ്രിയക്രിയകൾക്കാണ് വ്യാകരണപരമായി സമാനസ്വഭാവമുള്ളത്.

അറിവാനില്ലാ ആകാംക്ഷയാകുന്നു.[186] ഇതിന്നും പുത്രൻ എന്നു പറയുമ്പോൾ ആരുടെ എന്ന ആകാംക്ഷിക്കുന്നു. കൊടുത്തു എന്നു പറയുമ്പോൾ ആൎക്കായിക്കൊണ്ടു ഇത്യാദി വാക്യത്തെ തികയ്ക്കുന്നതിനുള്ള ഇച്ഛ എന്ന താല്പൎയ്യാൎത്ഥം. എന്നാൽ സകൎമ്മകത്തിന്നു പ്രസിദ്ധികൊണ്ടോ പ്രകൃതം കൊണ്ടോ കൎമ്മം സ്പഷ്ടമാവുന്നേടത്തു കൎമ്മം കൂടാതെ പ്രയോഗിക്കാം. മേഘം വൎഷിക്കുന്നു. ജലത്തെ എന്നു പ്രസിദ്ധി കൊണ്ടു സ്പഷ്ടമാകകൊണ്ടു ഇവിടെ കൎമ്മാകാംക്ഷയില്ല. അരികച്ചവടക്കാരൻ വന്നു ; ഇവിടെ മേടിക്കാം. ഇവിടെ പ്രകൃതംകൊണ്ടു അരി കൎമ്മമെന്നു സ്പഷ്ടമാവുന്നു. ഇതിന്നെല്ലാം അന്വയക്ഷമത്വം ആകാംക്ഷ കൂടാതെ വരും. വാളു എടുത്തു, ഉടനെ വെട്ടി. എന്നതുകൊണ്ടെന്ന ആകാംക്ഷ ഭവിക്കുന്നില്ല. ആജ്ഞാപനംകൊണ്ടോ ബലംകൊണ്ടോ അപേക്ഷകൊണ്ടോ അന്യനെക്കൊണ്ടു ചെയ്യിക്കുക പ്രേരണക്രിയയാകുന്നു. പ്രേരണക്രിയയാകിയാൽ അകൎമ്മകത്തിന്നും കൎമ്മം വരും.

ഉദാ : രാജാവ സന്തോഷിക്കുന്നു എന്നേടത്തു പ്രേരണയിങ്കൽ കൎത്താവിന്നു ദ്വിതീയ വന്നു, രാജാവിനെ സന്തോഷിപ്പിക്കുന്നു എന്നു വരും. ഇവിടെ ആജ്ഞാപ്രേരണം. ശത്രു വീഴുന്നു. രാജാവ ശത്രുവിനെ വീഴിക്കുന്നു. ബാലൻ പഠിക്കുന്നു. ഗുരു ബാലനെ പഠിപ്പിക്കുന്നു. ഇവിടെ ബലപ്രേരണം. സകൎമ്മകമെങ്കിൽ കൎത്താവിന്നു കൊണ്ടെന്ന തൃതീയ വരും. ഭൃത്യൻ മരത്തെ മുറിക്കുന്നു. സ്വാമി

---

186. 'ആകാംക്ഷ'യെ പലരും പലതരത്തിലും നിർവചിച്ചിട്ടുണ്ട്. ഏകാർത്ഥബോധകമായ വാക്യത്തിലെ പദസമൂഹത്തിനുള്ള അന്യോന്യാപേക്ഷയാണ് ആകാംക്ഷയെന്ന് കേരളപാണിനീയത്തിൽ (സൂത്രം : 170) പ്രസ്താവിക്കുന്നു. ഗതി, വിഭക്തി എന്നിവ തമ്മിലുള്ള ബന്ധത്തെക്കൂടി ആകാംക്ഷയായിട്ടാണ് കേരളപാണിനി പരിഗണിക്കുന്നത്. ഏതായാലും ആകാംക്ഷയെ വിശദീകരിച്ചു കാണിക്കുന്നത് എളുപ്പമല്ല. വാക്യത്തിലെ വിധേയത (Predication) ധർമവുമായി ആർഥികബന്ധമുള്ള അവശ്യഘടകമാണ് എന്ന് നിർവചിച്ചാലും, പല വാക്യഘടനകളിലെയും അർഥപരമായ അവ്യാപ്തികളെക്കുറിച്ച് അസന്ദിഗ്ദ്ധമായ തീരുമാനത്തിലെത്തുന്നത് വിഷമമാണ്.

ഭൃത്യനെക്കൊണ്ടു മരത്തെ മുറിപ്പിക്കുന്നു. ബ്രാഹ്മണൻ അരി വയ്ക്കുന്നു. അധികാരി ബ്രാഹ്മണനെക്കൊണ്ടു അരി വയ്പിപ്പിക്കുന്നു. ഇത്യാദി. സംസ്കൃതത്തെ അനുസരിച്ചു പശുവിനെ പാലിനെ കറക്കുന്നു, പുത്രനെ ശാസ്ത്രത്തെ പഠിപ്പിക്കുന്നു, വഴിപോക്കനെ ഗ്രാമത്തെ പ്രാപിപ്പിക്കുന്നു. ഇത്യാദി ദ്വികർമ്മവും ചില ധാതുക്കൾക്കു വരും.[137] ഇങ്ങനെ സകർമ്മങ്ങളിലും വരുന്നു. ഇത ദ്വിതീയാപ്രകരണത്തിൽ അല്പം പറഞ്ഞു എങ്കിലും ഇവിടെ പ്രേരണാപ്രസംഗങ്ങളുംകൂടി പറയേണ്ടി വന്നു.

ചോദ്യം—ക്രിയക്കു എന്തെല്ലാം ഭേദമുണ്ടു.

ഉത്തരം—ഭൂതം, ഭവിഷ്യത്ത്, വർത്തമാനം ഇങ്ങനെ മൂന്നു കാലഭേദങ്ങൾ നിമിത്തം ചില പ്രത്യയങ്ങൾക്കു ഭേദം വരുന്നു.

ചോദ്യം—ഭൂതം എങ്ങിനെ.

ഉത്തരം—പ്രയോഗിക്കുന്ന കാലത്തിനു മുമ്പെ നടന്ന ക്രിയ ഭൂതകാലക്രിയയാകുന്നു.

ഉദാ: ബാലൻ ഭക്ഷിച്ചു. ഇതു പ്രയോഗിച്ച കാലത്തിനു മുൻപിൽ ബാലന്റെ ഭക്ഷണക്രിയ നടന്നു എന്നർത്ഥം, ഇവിടെ-ഉ എന്ന പ്രത്യയവും ഭൂതകാലത്തെ പറയുന്നു.[138]

ചോദ്യം—വർത്തമാനം എങ്ങിനെ.

ഉത്തരം—ക്രിയാപദം പ്രയോഗിക്കുംപോഴും നടക്കുന്ന ക്രിയാ വർത്തമാനകാലക്രിയയാകുന്നു.

ഉദാ: അപ്പൻ ഭക്ഷിക്കുന്നു. പ്രയോഗിച്ച കാലത്തിൽ ഭക്ഷണം നടക്കുന്നു എന്നർത്ഥം. ഇവിടെ ഉന്നു എന്ന പ്രത്യയം വർത്തമാനകാലത്തെ പറയുന്നു

---

137, വിശിഷ്ടക്രിയകൾക്ക് രണ്ടു കർമ്മങ്ങൾ വരാമെന്ന് കേരളപാണിനി (സൂത്രം: 84) വിശിഷ്ടക്രിയാകർമ്മം ചേർന്ന് 'ശിഥിലസമാസ'ത്തെപോലെ പെരുമാറുന്ന ക്രിയ.

138, ഭൂതകാലപ്രത്യയം ഉ ? 148-ാം അടിക്കുറിപ്പ് നോക്കുക.

വരണം, നീ വരണം, നിങ്ങൾ വരണം എന്നും പ്രയോഗിക്കാം. കവനത്തിൽ സ്ത്രീ കർത്താവായാൽ വന്നാൾ. പുംബഹുവചനത്തിന്ന വന്നാർ. ഇങ്ങിനെ അല്പം ഭേദം വരും.

ചോദ്യം—ധാതുക്കളുടെ ഭൂതാദികളിൽ പ്രത്യയങ്ങൾ എന്തെല്ലാം.

ഉത്തരം —താഴെ എഴുതുന്നു.

ഭൂതകാലത്തിന്ന: ഇ, ഉ. വർത്തമാനത്തിന്ന: ഉന്നു. ഭാവിക്ക വിധായികൾക്ക: ഉം. അനുവാദനുജ്ഞകൾക്ക: ആം. ശാസനാജ്ഞകൾക്ക: അണം. പ്രാർത്ഥനായികൾക്ക: അണേ—എന്ന നാലു വിധം. ഇങ്ങനെ ഏഴു സാമാന്യപ്രത്യയങ്ങൾ വരണം. ഭൂതത്തിൽ ചില ധാതുക്കൾക്ക പ്രത്യയത്തിന്ന ന്-എന്ന ആദ്യാഗമം വരണം. ആ ധാതുക്കളെ നഗണം എന്നു പറയും. ചിലതിന്ന ത്-ആഗമം വരണം. അവകളെ തഗണമെന്നു പറയും. ചിലതിന്ന ച് ആഗമം വരണം. അതുകളെ ചുഗണമെന്ന പറയും. ചിലതിന്ന ട ആഗമം വരണം. അതുകളെ ടുഗണമെന്നും പറയും. ആഗമം വരാത്ത ഇ-പ്രത്യയാന്തങ്ങൾക്ക ഇഗണമെന്നും ഉ-പ്രത്യയാന്തങ്ങൾക്ക ഉഗണമെന്നും പറയും. സ്വരാന്തങ്ങളായ ധാതുക്കൾക്ക വർത്തമാനത്തുങ്കൽ ഉന്നു പ്രത്യയത്തിന്ന ക് ആദ്യാഗമം വരണം. അ, ഉ ആന്തങ്ങൾക്ക ഭവിഷ്യത്തിലും നാലു പ്രത്യയങ്ങൾക്കും വരണം. ഇപ്രത്യയങ്ങൾക്ക ഇകാരാന്താപരി യ്-ആദ്യാഗമവും ഏകാരാന്തത്തിന്ന യ്-ആഗമവും വേണം.[148]

---

148. ഭൂതകാലക്രിയകളെ അസാധാരണമായ ഒരു രൂപവിശ്ലേഷണ പ്രക്രിയയ്ക്ക് വിധേയമാക്കിയിരിക്കയാണ്, ഗ്രന്ഥകാരൻ. ഈ അപഗ്രഥനത്തിന് ചാരിത്രം അനാകാരശപ്രസക്തമെങ്കിലും, പല ദോഷങ്ങളുമുണ്ട്. (1) 'ഇ' എന്ന സ്വരമാണ് ഭൂതകാലപ്രത്യയമെന്ന് പറഞ്ഞാൽ, പേരെച്ചങ്ങളിലും വിനയെച്ചങ്ങളിലും ഭൂതകാലാർത്ഥമില്ലെന്ന് കരുതേണ്ടി വരും. (2) ധാതുക്കളെ ഗണവിഭജന (നഗണം, ഇഗണം, ചുഗണം, ടുഗണം) ത്തിന് സ്വനപരിണാമപരിധി നിർണ്ണയിക്കാനാവില്ല. (3) താരതമ്യപഠനത്തിലും ഈ അപഗ്രഥനവ്യവസ്ഥ പ്രശ്നങ്ങൾ സൃഷ്ടിക്കും; തമിഴിലെ വന്താൻ, ചിരിത്താൻ മുതലായ ഭൂതകാലരൂപങ്ങളിൽ, കാലപ്രത്യയങ്ങൾ ഏതാണെന്ന് പറയാനാവില്ലല്ലോ. (4) 'ആഗമം' ഈ സന്ദർഭങ്ങളിൽ സന്ധിപ്രക്രിയയാണോ, ഇതിലധികം ആഗമമാണോ എന്നും ഗ്രന്ഥകാരൻ വ്യക്തമാക്കുന്നില്ല. മാത്രമല്ല, വർത്തമാനരൂപങ്ങളിലും അന്ത്യത്തിൽ ഉകാരം പ്രത്യക്ഷപ്പെടുന്നുണ്ട്.

ഉദാഹരണങ്ങളെ താഴെ കുറിക്കാം. ഇങ്ങനെ സാമാന്യവിധി ഭവിക്കുന്നു. വിശേഷവിധിയിൽ ഉള്ള ഭേദം അവിടെയവിടെ പറയും. വർത്തമാനത്തിൽ ന്നു-എന്ന വരേണ്ടതു ഉചിതം കൂടാതെ ണു എന്ന പ്രയോഗം അപ്രധാനപക്ഷാന്തരത്തിൽ സംഭവിക്കാം; കടക്കുന്നു — കടക്കുണു, നിൽക്കുണു ഇത്യാദി.[144]

### ന-വർഗ്ഗത്തിനു ഉദാഹരണം ചേർക്കുന്ന ക്രമം

ധാതു: കട- ഉ-പ്രത്യയം ക്രമത്തിൽ ചേർക്കാം. ന ആഗമം. സന്ധിയിലെ ഉചിതം കൽപ്പിക്കുമ്പോൾ കടന്നു എന്നു വരുന്നു. വർത്തമാനാദികളിലും ഇതിനെല്ലാം ചേർക്കണം.

---

144. ഈ പ്രയോഗം വ്യവഹാരഭാഷയിൽ മാത്രമേ ഉള്ളൂ. ഇവിടെ 'അപ്രധാനത്വം' ആരോപിക്കേണ്ടതില്ല.

ഇകാരാന്തമല്ലാത്ത ദീർഘസ്വരമായുള്ള തൊട്ടു് ഇത്യാദിയും ഭാഷയിൽ ചേർന്ന സംസ്കൃതധാതുക്കളും മിക്കതും ഇകാരാന്തമായിരിക്കുന്നതിനാൽ ച്ചഗണമാകുന്നു. ഉദാ :—

| | | | |
|---|---|---|---|
| പഠി | പഠിച്ചു | പഠിക്കുന്നു | പഠിക്കും |
| ഭവി | ഭവിച്ചു | ഭവിക്കുന്നു | ഭവിക്കും |
| വർഷി | വർഷിച്ചു | വർഷിക്കുന്നു | വർഷിക്കും |
| ഗമി | ഗമിച്ചു | ഗമിക്കുന്നു | ഗമിക്കും |
| ഗണി | ഗണിച്ചു | ഗണിക്കുന്നു | ഗണിക്കും |

'ത്ത' ഗണം. ഇത പ്രായേണ ഉകാരാന്തത്തിനും ചില വ്യഞ്ജനാന്തത്തിലും വരുന്നു :

| | | | |
|---|---|---|---|
| പകു | പകുത്തു | പകുക്കുന്നു | പകുക്കും |
| പൂ | പൂത്തു | പൂക്കുന്നു | പൂക്കും |
| കൊഴു | കൊഴുത്തു | കൊഴുക്കുന്നു | കൊഴുക്കും |
| തൊഴു | തൊഴുത്തു | തൊഴുക്കുന്നു | തൊഴുക്കും |
| തടു | തടുത്തു | തടുക്കുന്നു | തടുക്കും |
| കടു | കടുത്തു | കടുക്കുന്നു | കടുക്കും |
| എതിർ | എതിർത്തു | എതിർക്കുന്നു | എതിർക്കും |
| കറ | കറത്തു | കറക്കുന്നു | കറക്കും |
| കിളു | കിളുത്തു | കിളുക്കുന്നു | കിളുക്കും |
| വെളു | വെളുത്തു | വെളുക്കുന്നു | വെളുക്കും |
| വെറു | വെറുത്തു | വെറുക്കുന്നു | വെറുക്കും |
| തെറു | തെറുത്തു | തെറുക്കുന്നു | തെറുക്കും |
| പൊറു | പൊറുത്തു | പൊറുക്കുന്നു | പൊറുക്കും |
| പഴു | പഴുത്തു | പഴുക്കുന്നു | പഴുക്കും |

| | | | |
|---|---|---|---|
| എറി | എറിഞ്ഞു | എറിയുന്നു | എറിയും |
| പറി | പറിഞ്ഞു | പറിയുന്നു | പറിയും |
| മറി | മറിഞ്ഞു | മറിയുന്നു | മറിയും |
| കരി | കരിഞ്ഞു | കരിയുന്നു | കരിയും |
| അരി | അരിഞ്ഞു | അരിയുന്നു | അരിയും |
| ചരി | ചരിഞ്ഞു | ചരിയുന്നു | ചരിയും |
| എരി | എരിഞ്ഞു | എരിയുന്നു | എരിയും |
| പിരി | പിരിഞ്ഞു | പിരിയുന്നു | പിരിയും |
| വിരി | വിരിഞ്ഞു | വിരിയുന്നു | വിരിയും |
| അലി | അലിഞ്ഞു | അലിയുന്നു | അലിയും |
| വലി | വലിഞ്ഞു | വലിയുന്നു | വലിയും |
| മെലി | മെലിഞ്ഞു | മെലിയുന്നു | മെലിയും |
| അണി | അണിഞ്ഞു | അണിയുന്നു | അണിയും |
| അഴി | അഴിഞ്ഞു | അഴിയുന്നു | അഴിയും |
| കിഴി | കിഴിഞ്ഞു | കിഴിയുന്നു | കിഴിയും |
| അളി | അളിഞ്ഞു | അളിയുന്നു | അളിയും |
| പൊളി | പൊളിഞ്ഞു | പൊളിയുന്നു | പൊളിയും |
| തെളി | തെളിഞ്ഞു | തെളിയുന്നു | തെളിയും |
| പൊടി | പൊടിഞ്ഞു | പൊടിയുന്നു | പൊടിയും |

ഞെരിഞ്ഞു, കരിഞ്ഞു ഇങ്ങനെ ഉച്ചരിക്കണം.

ഉദാഹരണം :

| | | | |
|---|---|---|---|
| ഇട് | ഇട്ടു | ഇടുന്നു | ഇടും |
| കെട | കെട്ടു | കെടുന്നു | കെടും |
| തൊട | തൊട്ടു | തൊടുന്നു | തൊടും |
| പെട | പെട്ടു | പെടുന്നു | പെടും |
| ചുട് | ചുട്ടു | ചുടുന്നു | ചുടും |
| നട് | നട്ടു | നടുന്നു | നടും |
| പട് | പട്ടു | പടുന്നു | പടും |
| വിട് | വിട്ടു | വിടുന്നു | വിടും |
| കേൾ | കേട്ടു | കേൾക്കുന്നു | കേൾക്കും |
| വേൾ | വേട്ടു | വേൾക്കുന്നു | വേൾക്കും |

അകാരാന്തത്തിന്മേൽ ഇരുന്ന ഉകാരത്തിനു ദ്രുതത്തിൽ ണ വരുന്നു :

| | | | |
|---|---|---|---|
| വരള് | വരണ്ടു | വരളുന്നു | വരളും |
| കരള് | കരണ്ടു | കരളുന്നു | കരളും |
| പൊരള് | പൊരണ്ടു | പൊരളുന്നു | പൊരളും |
| ഇരുള് | ഇരുണ്ടു | ഇരുളുന്നു | ഇരുളും |
| തെരള് | തെരണ്ടു | തെരളുന്നു | തെരളും |

ഉദാത്തത്തിൽ വരുന്നതിന്നു ക-ആഗമം വർത്തമാനത്തിലും ഭാവിക്കും വേണം :

| | | | |
|---|---|---|---|
| തോല് | തോററു | തോല്ക്കുന്നു | തോല്ക്കും |
| ഏല് | ഏററു | ഏല്ക്കുന്നു | ഏല്ക്കും |
| എഴുന്നീല് | എഴുന്നീററു | എഴുന്നീല്ക്കുന്നു | എഴുന്നീല്ക്കും |
| പോറ | പോററു | പോറുക്കുന്നു | പോറും |
| അറ | അററു | അറുക്കുന്നു | അറും |

# ക്രിയാഭേദങ്ങൾ

ചോദ്യം—ധാതുക്കൾക്കു പറഞ്ഞതിന്നും മൂന്നുവിധം മാത്രമേ പ്രയോഗം.

ഉത്തരം—വേറെയും ഉണ്ടു. പറയാം: ഭൂതാവ്യയാന്തക്രിയാ, ഭാവ്യവ്യയാന്തക്രിയാ, ഉഭയാവ്യയാന്തക്രിയാ, നിഷേധാവ്യയാന്തക്രിയാ—ഇങ്ങനെ ചില ഭേദങ്ങളും ഉണ്ടു.[148] ഇതിന്നും ധാതുക്കൾ കർത്തൃപ്രത്യയാന്തങ്ങളായി കർമ്മപ്രത്യയാന്തങ്ങളായും ഭാവപ്രത്യയാന്തങ്ങളായി കരണപ്രത്യയാന്തങ്ങളായും ഭവിക്കുന്നു.[149] താഴെ ക്രമേണ അതാതു പ്രത്യയങ്ങളെ പറഞ്ഞു ഉദാഹരിക്കുന്നു. കർത്തൃപ്രത്യയമെന്നാൽ കർത്താവു എന്നു പറയുന്ന പ്രത്യയമെന്നർത്ഥം. ഇതിന്നും കർമ്മത്തെ പറയുന്നതു ഇത്യാദി.

ഉദാ. ഭൂതാവ്യയക്രിയ രണ്ടുവിധം വരും. (൧) അതാതു ധാതുക്കൾക്കു ഭൂതത്തിൽ ഉള്ള ഗണപ്രത്യയത്തിന്റെ സ്വരം ലോപിച്ചു അവ്യയമാകുന്നതു[150]; (൨) ഭൂതരൂപത്തോടു ഇട്ടു എന്ന അവ്യയം ചേർത്തിട്ടുള്ളതു. രണ്ടിനും പ്രയോഗിക്കുന്ന പ്രധാന ക്രിയയുടെ മുൻപിൽ ചെയ്യപ്പെട്ടതെന്നത്രെ അർത്ഥമാകുന്നു. ദൃഷ്ടാന്തം—

ഉദാ: വന്നു കണ്ടു, വന്നിട്ടു കണ്ടു, അകന്നു കാണുന്നു, അകന്നിട്ടു കാണുന്നു, പറന്നു പോകും, പറന്നിട്ടു, എടുത്തു വെച്ചു, കേന്ന

---

148. ഭൂതാവ്യയാന്തക്രിയ = മുൻവിനയെച്ചം; ഭാവ്യവ്യയാന്തക്രിയ = പിൻവിനയെച്ചം; ഉഭയാവ്യയാന്തക്രിയ = പാക്ഷികവിനയെച്ചം; നിഷേധാവ്യയാന്തക്രിയ = അനുപ്രയോഗത്തോടു ചേർന്ന നിഷേധക്രിയ.

149. കർത്തൃപ്രത്യയാന്തങ്ങൾ, കർമ്മപ്രത്യയാന്തങ്ങൾ, കരണപ്രത്യയാന്തങ്ങൾ എന്നിവ പേരെച്ചങ്ങളുടെ അർത്ഥവിശേഷങ്ങളെയാണ് സൂചിപ്പിക്കുന്നതെന്ന് ഉപരി സ്പഷ്ടമാകും. ഭാവപ്രത്യയാന്തങ്ങൾ = ക്രിയാനാമങ്ങൾ (സംസ്കൃത, കൃതികൃത്ത്—കേരളപാണിനീയം).

150. 'ഉ'കാരത്തെ ഭൂതകാലപ്രത്യയമായി ഗ്രന്ഥകാരൻ പരിഗണിക്കുന്നു. അതുകൊണ്ടാണ്, സ്വരം 'ലോപിച്ചു' എന്ന് പ്രസ്താവിക്കുന്നത്.

കിടക്കണം. ചൂ ഗണം-കളിച്ചു മുങ്ങണം, കളിച്ചിട്ടു മുങ്ങണം, പഠിച്ചു സമ്പാദിക്കണം, പഠിച്ചിട്ടു സമ്പാദിക്കണം, മെച്ചു സേവിക്കണം, മെച്ചിട്ടു സേവിക്കണം, സന്തോഷിച്ചു കൊടുക്കണം, സന്തോഷിച്ചിട്ടു കൊടുക്കണം. ഇ ഗണം-എടുത്തു തന്നു, എടുത്തിട്ടു തന്നു, പറഞ്ഞ് തന്നു, പറഞ്ഞിട്ടു തന്നു, തടുത്ത് നിറുത്തി, തടുത്തിട്ടു നിറുത്തി, വിടുത്ത നോക്കി, വിടുത്തിട്ട് നോക്കി. ഞ ഗണം-വളഞ്ഞു കിടക്കുന്നു, വളഞ്ഞിട്ടു കിടക്കുന്നു, എഴുന്നു നടക്കുന്നു, എഴുന്നിട്ടു നടക്കുന്നു, ഇടഞ്ഞു പോയി, ഇടഞ്ഞിട്ടു പോയി, പറഞ്ഞു കേൾപ്പിച്ചു, പറഞ്ഞിട്ടു കേൾപ്പിച്ചു. ഇ ഗണം-ഇതിന്നു ഇകാര ലോപം അന്തത്തിലും ഇട്ടുന്ന പ്രയോഗങ്ങൾ ഇക്കാലം ഒഴികെ ക്രിയ ദീർഘം വേണമെന്നാം നിർബന്ധം.[151] അറിയിരിക്കുന്നു, അറീട്ടിരിക്കുന്നു, വടി പോയി, വടീട്ടു പോയി, മൂണി കാണിച്ചു, മൂണീട്ടു കാണിച്ചു, വാരി എടുത്തു. വാരീട്ടു എടുത്തു. ഉ ഗണം—ഇതിന്നു 'ഉ' എന്ന ഗണപ്രത്യയത്തിന്നു ലോപം വന്നു അതിലെ സംബന്ധിച്ചു പൂർണ്ണതിന്ന ചിതം വേണം.[152]

ഇട്ടു പോയി, ഇട്ടിട്ടു പോയി, തൊട്ടു കിടന്നു, തൊട്ടിട്ടു കിടന്നു, കണ്ടു തിന്നു, കണ്ടിട്ടു തിന്നു, തോറ്റു ഓടിക്കുന്നു, തോറ്റിട്ടു ഓടിക്കുന്നു, പെറ്റു വളർത്തി, പെറ്റിട്ടു വളർത്തി ഇത്യാദി ചെയ്യണം ഇതിൽ ഒന്നാമത്തെ പക്ഷത്തെക്കാൾ ഉത്തക്രിയയാണെന്നും പറയാം.

---

151. ഭൂതകാലപ്രത്യയ(?)മായ ഇകാരം ലോപിക്കേണമെന്ന് വിവരിച്ചുവല്ലോ. ഇകാരം ഭൂതകാലപ്രത്യയമാവുമ്പോഴും ലോപിക്കില്ല എന്ന് ചൂണ്ടിക്കാണിക്കുന്നു. ആ ഇകാരത്തിന് ദീർഘം വരുമെന്ന് കല്ലിവുമ് പരിനിഷ്ഠമായതിനെ മറന്ന് രൂപമാത്രരൂപം മാത്രംകൊണ്ടാണ്.

152. താല്പര്യപക്ഷ (ഇട്, തൊട്-ഇത്യാദി). അന്ത്യവ്യഞ്ജനം ഇരട്ടിച്ചുള്ള രൂപമാണ് പൂർവക്രിയയായി വരുന്നത് എന്ന് സൂചിപ്പിക്കുന്നതായിരിക്കണം ഇവിടെ ചിതത്തെപ്പറ്റി എഴുതുമ്പോഴത്തേതിരിക്കുന്നത്. ഭൂതകാലപ്രത്യയാദിപ്പുനരങ്ങൾ സംഭവിച്ച കഴപ്പം (148-ാം അടിക്കുറിപ്പ് നോക്കുക) ഇതുകൊണ്ടാണിവിടെ.

കർമ്മം പ്രകൃതമായിരിക്കും. അപ്രകാരം ഉണ്ടിട്ടു താനും വേണം എന്നു വരുമ്പോൾ മേനാദിക്രിയകൾ പൂർവ്വ ക്രിയയാവും.[155] എന്നാൽ കൊടുത്തിട്ടില്ല, വാങ്ങീട്ടില്ല, കണ്ടിട്ടില്ല ഇത്യാദികളിൽ ഇട്ട എന്ന പൂർവ്വകാലക്രിയാവ്യയം തന്നെ ആകുന്നു. ഇല്ല എന്ന അവ്യയം ക്രിയാനിഷേധസ്വരൂപമാകകൊണ്ടു ക്രിയ പ്രയോഗിക്കാതെതന്നെ ഭവിക്കുക എന്ന സാധാരണക്രിയ അദ്ധ്യാഹരിക്കപ്പെടണം. അപ്രകാരം ഭവിച്ചില്ലെന്നു വരുന്നതിനാൽ കൊടുത്തിട്ട എന്ന ഭവിക്ക എന്ന ക്രിയകൾ പൂർവ്വകാലക്രിയയാകുന്നു.[156] അപ്രകാരം ഇല്ലാ എന്നു പറയുന്നതിന്നു പൂർവ്വകാലത്തിൽ കൊടുത്തിട്ടില്ലെന്നു അർത്ഥമാകുന്നു. അദ്ധ്യാഹാരമെന്നാൽ പ്രയോഗിച്ചിട്ടുള്ള പദങ്ങളുടെ ശക്തികൊണ്ടു ചേർക്കാൻ തോന്നുന്ന അർത്ഥത്തെ പറയുന്ന ശബ്ദത്തെ സമീപത്തു ചേർക്കയാകുന്നു. ഇതിന്നും രാമനെ സ്നേഹമുണ്ട എന്നതിനെ കുറിച്ചു എന്നു അദ്ധ്യാഹരിക്കയാകുന്നു. താൻ ഇപ്പോൾ എവിടെനിന്നാണ എന്ന ചോദ്യത്തിന്നു വരുന്നു എന്ന ക്രിയ അദ്ധ്യാഹരിക്കപ്പെടുന്നു. ഇന്നു അമാവാസി എന്നു പറയുമ്പോൾ ആകുന്നു എന്ന ക്രിയ അദ്ധ്യാഹരിക്കപ്പെടുന്നു. ഇതിന്നും, കെട്ടേപ്പാൻ വക എവിടെ, കെടിക്കാൻ പ്രയാസം ഇത്യാദികളിലും അദ്ധ്യാഹരിക്കണം. ഉഭയാവ്യയാന്ത ക്രിയകൾ—

ഉദാ: സജ്ജനം പറഞ്ഞാൽ സമ്മതിക്കാം. പറഞ്ഞെങ്കിൽ സമ്മതിക്കാം, ഉണ്മ പറഞ്ഞാൽ വിശ്വസിച്ചുകൂടാ, തന്നാൽ വിശ്വസിക്കാം—തന്നെങ്കിൽ മേടിക്കാം. ഇവിടെ ആൽ, എങ്കിൽ

---

155 'കൊടുത്തിട്ട് എടുക്ക്', 'ഉണ്ടിട്ട് വേണം' എന്നിവ അംഗവാക്യം + അംഗിവാക്യം എന്ന ഘടനയാണെന്ന് മനസ്സിലാക്കാത്തതിനാലാണ് 'തേ'ത്തെയും മറ്റും ഇങ്ങനെ തികഞ്ഞതെന്ന് പറയുന്നത്. ഇതു വ്യാകരണപരമായി ക്രിയാരൂപവുമല്ലല്ലോ.

156. 'കൊടുത്തില്ല', 'വാങ്ങിച്ചില്ല' എന്നിവയിൽ 'ഇല്ല' എന്നതു തന്നെയാണ് നിഷേധവാചിയായ അനന്തരക്രിയ. 'ഭവിക്കുക' എന്നൊന്നും അദ്ധ്യാഹരിക്കുന്നത് വ്യാകരണപരമായി സാധുവാണെന്ന് പറയാൻ വയ്യ.

വരു ധാതുവിന്റെമേൽ ഉള്ള അപ്രത്യയത്തിന്ന വരു എന്ന ധാതുവിന്റെ കൎത്താവെന്നൎത്ഥം. വന്നവൻ എന്ന പുരുഷാൎത്ഥം. വന്ന സ്ത്രീ, വന്ന കുതിര, വന്ന സമയം എന്നും പറയാം. കൎമ്മത്തിൽ : കേട്ട വൎത്തമാനം അത്ഭുതമായിരിക്കുന്നു. ഇവിടെ കേൾ എന്ന ക്രിയയുടെമേൽ ഉള്ള അപ്രത്യയത്തിന്ന അതിന്റെ കൎമ്മം എന്നൎത്ഥമായി സംബന്ധിക്കുന്നു. കേൾക്കപ്പെട്ടതെന്നൎത്ഥം. കരണത്തിൽ : ഞാൻ വെട്ടിയ വാള നന്നു. ഇവിടെ വെട്ടി എന്ന ക്രിയയുടെമേൽ ഉള്ള അ പ്രത്യയം ആ ക്രിയയുടെ കരണമെന്നൎത്ഥമായി വാളിൽ സംബന്ധിക്കുന്നു. വെട്ടുവാൻ സാധനമായതെന്നൎത്ഥം. അധികരണത്തിൽ : ഞാൻ കിടന്ന മെത്ത എന്നേടത്ത കിട എന്ന ധാതുവിന്മേലുള്ള അപ്രത്യയം ആ ക്രിയയുടെ ആധാരമെന്നൎത്ഥമായി മെത്തയോടും സംബന്ധിക്കുന്നു. ഇവകളിലും ഗുണപ്രത്യയം, ആഗമം, ലോപം മുതലായ്തു വിധിച്ചപോലെ ചെയ്യണം. ഇതിന്നണ്ണം ചൊന്ന മന്ത്രി, പഠിച്ച വിദ്യ, കണ്ട ഉത്സവം, ഉണ്ട ചോറു, ഉടുത്ത മുണ്ട, കൂടിയ ശില, ഇരുന്ന കസേര, തിന്ന സ്ഥലം ഇത്യാദി പ്രയോഗങ്ങൾ വിശേഷണങ്ങളായിരിക്കും. വന്നത ആര, കേട്ടത എന്ത ഇത്യാദികളിൽ വസ്തു എന്ന മാത്രം അൎത്ഥമായ പറയുന്നു. അത എന്ന ശബ്ദം മൂന്ന ലിംഗത്തിന്നും ക്രിയകമേൽ ചെൎക്കയും സന്ധിയിൽ അകാരലോപം വരികയും സിദ്ധമാകകൊണ്ട അതിന്റെ രൂപമാകുന്നു.

ഉദാ : വന്നവൻ രാമൻ, വന്നത സീത, വന്നത സന്തോഷം ഇതിന്നണ്ണം കണ്ടത, കേട്ടത, വെട്ടിയത, കിടന്നത എന്നും പക്ഷാന്തരമായി പറയാം. ഇവ ഗുണപ്രത്യയസഹിതം വേണം. ഭവിഷ്യത്തിൽ ആൻ എന്നുള്ള അവ്യയത്തിന്ന ഉള്ള എന്നും ക്രമം.

ഉദാ : ന്നഗണം : തന്നത-തരുന്നത-തരാനുള്ളത. ച്ചുഗണം : നിറച്ചത-നിറക്കുന്നത-നിറക്കാനുള്ളത. ത്തുഗണം : എടുത്തത-എടുക്കുന്നത-എടുക്കാനുള്ളത. ഞ്ഞുഗണം : അറിഞ്ഞത-അറിയുന്നത-അറിയാനുള്ളത. ഇഗണം : കിട്ടിയത-കിട്ടുന്നത-കിട്ടുവാനുള്ളത. ഉഗണം : ഇട്ടത-ഇടുന്നത-ഇടുവാനുള്ളത. പക്ഷാന്തരം ഇടാനുള്ളത എന്നു വരാം. പ്രേരണം : കൊടുപ്പിച്ചത-കൊടുപ്പിക്കുന്നത-കൊടുപ്പിക്കാനുള്ളത ഇത്യാദി.

ചോദ്യം—ഭാവപ്രത്യയങ്ങൾ ഏതെല്ലാം.

ഉത്തരം—അ, ഇ, പ്, ച്, വ്, മ്, ഉക, അല്, അം, മുതലായ ഇവകളാകുന്നു [160] ഇതുകൾ പ്രസിദ്ധിയെ അനുസരിച്ചു അതാതു ധാതുക്കളിൽ ചേരേണ്ടതാകുന്നു

| ധാതു | പ്രത്യയം | ഉദാഹരണം | ധാതു | പ്രത്യയം | ഉദാഹരണം |
|---|---|---|---|---|---|
| അ—പ്രത്യയം | | | ച്—പ്രത്യയം | | |
| നില | അ | നില നന്ന | ചൊര | ച് | ചൊരച്ചപോലെ |
| തിള | അ | തിള വരുന്ന | ചൊറ | ച് | ചൊറച്ചപോലെ |
| വര | അ | വര പോരി | നര | ച് | നരച്ചു ഉണ്ട |
| കിള | അ | കിള ചോരം | തീര | ച് | തീർച്ച വന്നില്ല |
| ഇ—പ്രത്യയം | | | പ്—പ്രത്യയം | | |
| കെട്ട | ഇ | കെട്ടി കെട്ട | തെയ് | പ് | തെപ്പു നന്നായി |
| തെല | ഇ | തെലി വരം | തിറി | പ് | തിറിപ്പ നന്നായി |
| പെട | ഇ | പെടി ആവുന്നു | ഉറ | പ് | ഉറപ്പ വേണം |
| അട | ഇ | അടി പെട്ടു | വിയർ | പ് | വിയർപ്പു മാറി |

160. ഇതുപോലെ പ്രത്യയങ്ങളെക്കുറിച്ച് കേരളപാണിനി പറയുന്നു, (കേരളപാണിനീയം, സൂത്രം 104 ഉം വ്യാഖ്യാനവും നോക്കുക.) ഇവയിൽ അൽ മാത്രമാണ് എല്ലാ ക്രിയകളോടും ചേർക്കാവുന്ന പ്രത്യയം. ക്രിയാപദം സൂചിപ്പിക്കുന്ന വ്യാപാരത്തെയാണ് അൽ പ്രത്യയം ചേർന്ന രൂപങ്ങൾ സൂചിപ്പിക്കുക. മറ്റുള്ള കൃതികളൊക്കെയും 'രൂപത്തിനൊന്നും പൊതുവല്ലാതും മാറിവന്നിടും' (കേ. പാ. സൂത്രം : 160)

താല്പൎയ്യമെന്നുള്ളതാകുന്നു. ഭാവപ്രത്യയമെന്നാൽ ക്രിയാസ്വഭാവത്തെ മാത്രം പറയുന്ന പ്രത്യയമെന്ന താല്പൎയ്യം. അത ഉണ്ടാവുന്നു എന്നുള്ള അൎത്ഥത്തിൽ ചില ശബ്ദങ്ങളെയും ക്രിയയാക്കി പ്രയോഗിക്കാം.

ഉദാ: വഴിവഴിക്കുന്നു, പുറപ്പുറക്കുന്നു, കതകതക്കുന്നു, തണുതണക്കുന്നു ഇത്യാദികളും ആവാം: തണുതണത്ത, കതകതത്ത, ഇത്യാദി. ഏറ്റം വഴിക്കുന്നു, ഏറ്റം വഴിത്തതു, ഏറ്റം പുറപ്പുറ പറയുന്നു ഇങ്ങിനെ അൎത്ഥമാകുന്നു. ചില നാമങ്ങളിലും സാമാന്യധാതു ചേൎത്തു ക്രിയയാക്കാം.

ഉദാ: വ്യസനം എന്ന ക്രിയാനാമത്തിൽ ഇക്ക എന്ന സാമാന്യക്രിയ[161] ചേൎക്കുന്നു: വ്യസനിക്കുന്നു, അഹംകാരം-അഹംകരിക്കുന്നു, ഖണ്ഡം-ഖണ്ഡിക്കുന്നു, കരിവാളം-കരിവാളിക്കുന്നു, മരം പോലെ എന്ന മരവിക്കുന്നു. ഇങ്ങിനെയുള്ളതിനെ സാദൃശ്യാൎത്ഥത്തെ പറയുന്നവ എന്ന അവയവാൎത്ഥം കൂടി ചേൎക്കുന്നു.

## ഇനി ചില സംഖ്യാശബ്ദങ്ങൾക്കുള്ള പ്രത്യയങ്ങൾ:

ഒന്ന എന്ന ശബ്ദത്തിന പുരുഷൻ വിശേഷ്യമായാൽ ത എന്നും വ് എന്നും പ്രത്യയവും സംഖ്യക്ക ഒരു ആദേശവും വരും.

ഉദാ: പ്രഥമൈകവചനം ചേരുമ്പോൾ: ഒരുത്തൻ[162], ഒരുവൻ, ഒരുത്തി, ഒരുവൾ. ഭാവത്തിങ്കൽ മ പ്രത്യയവും വരും; ഒരുമ. ഐക്യം എന്നൎത്ഥം. രണ്ട എന്നുള്ളതിനും മൂന്ന എന്നുള്ളതിനും വ പ്രത്യയ തന്നെ വരുന്നു. ഇരു, മൂ, നാല്, ഐന്തു ഇത്യാദി ആദേശവും വന്ന ബഹുവചനപ്രത്യയം ചേരുമ്പോൾ ഇരുവർ, മൂവർ, നാലർ, ഐവർ ഇങ്ങിനെ വരുന്നു. പാട്ടിൽ, "ഐവൎക്കും പ്രാണവല്ലഭയായിട്ട കേവലം ഒരുത്തി എന്നു കേട്ടു ഞാൻ" എന്നതു. പേർ എന്നും ആൾ എന്നും പ്രയോഗിച്ചാലും സമാൎത്ഥം തന്നെ ആകുന്നു. നൂറു പേർ, നൂറു ആൾ, ആയിരം പേർ, ആയിരം ആൾ, ആയിരം ആളുകൾ എന്നും പറയാം.

---

161. 'ക്രിയാജനകപ്രത്യയം' എന്നു പറയുന്നതായിരിക്കും കൂടുതൽ ശരി.

162. 'ഒരുത്തൻ' എന്ന പദം 'ഒരുത്തി'യിൽനിന്ന് സാദൃശ്യയുക്തിമൂലം നിഷ്പാദിപ്പിച്ച വിലക്ഷണരൂപമാണ്.

ചോദ്യം—ബഹുവചനം വേണമോ.

ഉത്തരം—സംഖ്യേക ശബ്ദാർത്ഥം കൊണ്ടുതന്നെ ബഹുത്വം തെളിയു ന്നതിനെ വിശേഷ്യമായി പ്രയോഗിക്കുന്ന സാമാന്യശബ്ദത്തിന്ന ഏകവചനം വന്നാലും ബഹുത്വം സിദ്ധിക്കുന്നു. ഇതിന്നും നൂറു ജനം-നൂറു ജനങ്ങൾ എന്നും അനേക-സൈനികരും, ആളുകളും, ആവകരും, നൂറു ശിപായിമാർ എന്നും ആവാം. ജാതി ശബ്ദങ്ങൾക്ക ചേർച്ച പോലെ ഏകവചനത്തെയും പറയുന്നു.

ഉദാ: സാധുവിനെ ഉപദ്രവിക്കരുത, ബ്രാഹ്മണനെ അവമാനിക്കരുത. ഇവിടെ ഏകവചനം എങ്കിലും ഒരു സാധു, ഒരു ബ്രാഹ്മണൻ എന്നല്ല സാധുക്കളെ, ബ്രാഹ്മണരെ എന്ന തന്നെ വരുന്നു എന്ന അറിയണം. ഓരോ ജാതികളിലെ വ്യക്തികളെ ഒക്കെ വിവക്ഷിച്ചു പ്രയോഗിക്കുന്ന ഏകവചനത്തെ ജാത്യേകവചനമെന്നു പറയുന്നു. എന്നാൽ, ബ്രാഹ്മണൻ വ്യാജം ചെയ്തു; ശിക്ഷിക്കണമെന്ന പറഞ്ഞാൽ ബ്രാഹ്മണജാതിക്ക കുറ്റം വിവക്ഷിച്ചു എന്ന അർത്ഥം ഗ്രഹിച്ചാൽ വലിയ തെറ്റാകുന്നു. അതിനാൽ വചനങ്ങൾക്ക അതാതർത്ഥം തന്നെ മുഖ്യം. നല്ല ചേർച്ചയുള്ളടത്തെ ജാത്യേകവചനം സ്വീകരിക്കാവു. പദാന്തങ്ങളായിരിക്കുന്ന യകാരവകാരങ്ങൾക്ക വ്യഞ്ജനം മേൽ വരുമ്പോൾ ചിലേടത്ത ലോപം വരും.

ഉദാ: സപ്തമിസമാസം: വായമൊഴി-വാമൊഴി. തൃതീയാസമാസം: കായകറി-കാകറി, പായ വിരിച്ചു-പാവിരിച്ചു. വകാരലോപം: ഷഷ്ഠിസമാസം: പൂവചെടി-പൂച്ചെടി. സപ്തമി സമാസം: ഓവ കണ്ണു-ഓകണ്ണു കണ്ടേടം ഇത്യാദി. വർത്തമാനകാലത്തോട അടുത്തുള്ള ഭൂതവും ഭവിഷ്യത്തും വർത്തമാനക്രിയയാൽ പറയപ്പെടും. ഉദാ:

ചോദ്യം—എപ്പോൾ വന്നു.

ഉത്തരം—ഇപ്പോൾ വരുന്നു.

ചോദ്യം—എപ്പോൾ പോകും.

ഉത്തരം—ഇതാ പോകുന്നു.

ഇവിടെ അല്പം മുമ്പെ വന്നു എന്നും താമസിയാതെ പോകുമെന്നും അർത്ഥമാകുന്നു.

# പ്രയോഗകാണ്ഡം

ചോദ്യം—വാക്യം എന്തു.

ഉത്തരം—കാരകങ്ങളെ ക്രമമായി ക്രിയകളോടു ചേർത്തിട്ടുള്ള പദങ്ങളുടെ കൂട്ടമാകുന്നു.[163]

ചോദ്യം—വാക്യപ്രയോഗങ്ങൾ എത്രയെന്നു.

ഉത്തരം—കർത്താവിൽ ക്രിയയായും കർമ്മത്തിൽ ക്രിയയായും രണ്ടുവിധം.[164]

ഉദാ: കർത്താവിൽ: ശ്രീ മഹാവിഷ്ണുവിന്റെ അവതാരമായിരിക്കുന്ന ദാശരഥി രാമൻ- വസിഷ്ഠന്റെ നിയോഗം ഹേതുവായിട്ടു വിശ്വാമിത്രന്റെ കാക്കൽ വീണു നമസ്കരിച്ചു(ക). അനന്തരം വിശ്വാമിത്രൻ രാമനെ കൂട്ടിക്കൊണ്ടു സിദ്ധാശ്രമത്തിലേക്കു പോയി(ച). പിന്നെ താടകയെ കൊല്ലിച്ചിട്ടു സിദ്ധാശ്രമത്തിൽ ചെന്നു യാഗം ചെയ്‌വാനും തുടങ്ങി(ട). അപ്പോൾ മുടക്കാൻ വന്ന സുബാഹു പ്രഭൃതികളായ രാക്ഷസരെയും കൊല്ലിച്ചു യാഗം മുഴുമിച്ചു(ത). അതിന്റെ ശേഷം രാമനെ കൂട്ടിക്കൊണ്ടു മിഥിലാ രാജധാനിയിൽ ചെന്നിട്ടു ത്ര്യംബകമെന്ന വില്ലൊടിച്ചു മിഥിലന്റെ പ്രതിജ്ഞയെ പൂരിപ്പിച്ചു രാമനെക്കൊണ്ടു സീതയെ വിവാഹം ചെയ്യിച്ചു(പ). അതിനാൽ ദശരഥമഹാരാജാക്കന്മാരെയും സന്തോഷിപ്പിച്ചു സകുടുംബരായ രാമലക്ഷ്മണഭരതശത്രുഘ്നന്മാരെ അയോധ്യയിലേക്കു അയച്ചു(ന). അവർ അയോധ്യയിൽ ചെന്നു കുറേക്കാലം സുഖമായി വസിച്ചു(മ). ഇങ്ങനെ കർത്താവിൽ ക്രിയ വരുന്നു. ഇതിൽ ഒന്നാം വാക്യത്തിൽ രാമൻ എന്ന കർത്താവു പ്രധാനമായി അന്വയിക്കുന്നു. രണ്ടുമുതൽ ആറുവരെ വിശ്വാമിത്രൻ എന്ന കർത്താവു പ്രധാനമാകുന്നു. ഏഴാമതു അവർ എന്നതു പ്രധാനമാകുന്നു. കർമ്മത്തിൽ ക്രിയകൾക്കു പെട്ടു എന്നു കർമ്മപ്രാധാന്യസൂചകമായി ഒരു പ്രത്യയം ഭൂതാദികാല പ്രത്യയത്തിന്റെ അന്ത്യത്തിൽ ചേർക്കണം. അതാതു ധാതുക്കൾക്കു വിധിച്ച കാര്യങ്ങളും വരുന്നു.

---

163. പല കാരകബന്ധങ്ങളുള്ള നാമങ്ങളെ നിശ്ചിതക്രമത്തിൽ ക്രിയയുമായി അന്വയിക്കുമ്പോൾ വാക്യമാകുന്നു എന്നു സാരം.

164. കർത്തരിപ്രയോഗവും കർമ്മണിപ്രയോഗവും.

ഉദാ: രാജാവിനാൽ ജനങ്ങൾ രക്ഷിക്കപ്പെട്ടു. ജനങ്ങളാൽ രാജാവിനു രക്ഷാഭോഗം കൊടുക്കപ്പെടുന്നു-കൊടുക്കപ്പെട്ടു-കൊടുക്കപ്പെടും ഇത്യാദി. എന്നാൽ ഭയപ്പെടുന്നു, വഴിപ്പെട്ടു, രാജിപ്പെട്ടു, എതിർപ്പെട്ടു ഇത്യാദി നാമങ്ങളിൽനിന്നു പരമായി പെട്ടു എന്നുള്ളതു കർമ്മത്തിലല്ല.[166] ചേർച്ച എന്നോ വരവു എന്നോ അർത്ഥത്തിലെ പെട്ടു ധാതുവിന്റെ രൂപമാകുന്നു. ഭയം ചേർന്നു, വഴി ചേർന്നു, എതിർ വന്നു ഇങ്ങനെ അർത്ഥമാകുന്നു. അതു വരുമ്പോൾ നാമത്തിനു വിഭക്തിലോപം, ഉചിതം ഇത്യാദി വിശേഷം വരും. ഇനി കർമ്മത്തിൽ ക്രിയ ചേർന്ന വാക്യം ഉദാഹരിക്കപ്പെടുന്നു: അനന്തരം ശ്രീരാമനാൽ സാധിക്കപ്പെടേണ്ടുന്ന രാവണാദിവധത്തിനുവേണ്ടി ദശരഥങ്കൽനിന്നു [illegible] നിർമ്മിക്കപ്പെട്ടു(൧). പിന്നെ പിതാവിന്റെ അനുവാദസഹിതം ലക്ഷ്മണനോടും സീതയോടുംകൂടി ദണ്ഡകാരണ്യം പ്രാപിക്കപ്പെട്ടു(൨). അതിന്റെ ശേഷം ഋഷിശ്രേഷ്ഠന്മാരാൽ അപേക്ഷിക്കപ്പെട്ടു, സർവ്വരാക്ഷസവധത്തിനു ആരംഭിച്ചപ്പോൾ ശൌര്യംകൊണ്ടു സീതാപഹാരംചെയ്ത രാവണന്റെ വധത്തിനുവേണ്ടി സുഗ്രീവാദി വാനരസഹായം അപേക്ഷിക്കപ്പെട്ടു(൩). അതിനിമിത്തം കപിരാജനായിരുന്ന ബാലി രാമനാൽ ഹനിക്കപ്പെട്ടു(൪). തദനന്തരം സുഗ്രീവനാൽ സീതാന്വേഷണത്തിന്നായി നിയോഗിക്കപ്പെട്ട വാനരന്മാരിൽവെച്ചു ഹനുമാൻ എന്ന വാനരവീരനാൽ ലങ്കയിൽ ചെന്നു സീതയെക്കണ്ടു അടയാളം വാങ്ങി രാമന്റെ കയ്യിൽ കൊടുക്കപ്പെട്ടു(൫). പിന്നെയും ഉത്സാഹത്തോടുകൂടെ സുഗ്രീവാദികളുമൊരുമിച്ചു വാനരന്മാരാൽ ബന്ധിക്കപ്പെട്ട സേതുവിലൂടെ ഗമിക്കപ്പെട്ടു ലങ്കയിൽ ഇരുന്ന രാവണൻ രാമനാൽ നിഗ്രഹിക്കപ്പെട്ടു(൬). തദനന്തരം അഗ്നിപ്രവേശംകൊണ്ടു പരിശുദ്ധയെന്നു നിശ്ചയിക്കപ്പെട്ട സീതയോടുകൂടി അയോദ്ധ്യയിൽ വന്നു പ്രയത്നപ്പെട്ട സുഗ്രീവാദികളെ മാനിച്ചു സന്തോഷിപ്പിച്ചു അയച്ചു ചിരകാലം സഹോദരന്മാരോടുകൂടി രാജ്യഭാരം ചെയ്തിരുന്ന രാമനാൽ സകലജനങ്ങളും സുഖമാകി രക്ഷിക്കപ്പെട്ടു(൭). ഇങ്ങനെ കർമ്മത്തിൽ ക്രിയാവാക്യങ്ങളുടെ പ്രയോഗം വരുന്നു. ആദ്യവാക്യത്തിൽ [illegible]മാകുന്ന

---

166. ഇങ്ങനെ പ്രയോഗങ്ങളും കർമ്മണിക്രിയകളല്ലെന്നു വിവക്ഷ. അവയെ നാമജന്യക്രിയകളായി കരുതാം.

കർത്താവെ പ്രധാനമാക്കിയിരിക്കുന്നു. ഇതിന്നും മറെറ ക്രിയകളും കർമ്മത്തോടു സംബന്ധിപ്പിക്കണം. ഒരു വാക്യങ്ങളിൽ ചില കാരകങ്ങളും അവ്യയങ്ങളും ഭൂതക്രിയാ, ഭാവിക്രിയാ മുതലായ ഭേദങ്ങളും ഇതിൽ ചേർത്തിട്ടുള്ളതു ശേഷങ്ങളെയും ഊഹിക്കുന്നതിന്നു വഴിയാകുന്നു.

ചോദ്യം—പ്രയോഗഭേദങ്ങൾ എങ്ങിനെ എല്ലാം.

ഉത്തരം —കർത്തൃപ്രധാനരീതി, ആകാംക്ഷാ പൂരണരീതി, സമ്മിശ്രരീതി, കവനരീതി ഇങ്ങനെ നാലു രീതിയിൽ വാക്യപ്രയോഗങ്ങൾ ഭവിക്കുന്നു.[166]

ചോദ്യം—അതുകളുടെ ഭേദം എങ്ങിനെ.

ഉത്തരം —ക്രമേണ താഴെ പറയുന്നു. പറഞ്ഞ രാമകഥയിൽ കർത്താവിലും കർമ്മത്തിലും ഉള്ളതു കർത്തൃപ്രയോഗരീതിതന്നെ. എന്നാൽ ചില ഭേദങ്ങൾക്കായിട്ടു വേറെയും പറയുന്നു.

ജനങ്ങൾ ശരീരത്തിന്റെ നിസ്സാരതയെയും പരോപകാര പുണ്യത്തിന്റെ വലിപ്പത്തെയും അറിയാതെ അതിപ്രയാസംകൊണ്ടു ദേഹം കളഞ്ഞും, പുണ്യത്തിന്നു ഉപകാരമതെയും ദ്രവ്യം സമ്പാദിക്കുന്നതിന്നു ഉത്സാഹിക്കുന്നു. ഈ വാക്യത്തിൽ ജനങ്ങൾ എന്ന കർത്താവ് പ്രധാനമായി ഉത്സാഹിക്കുന്നു എന്ന ക്രിയവരെ ക്രമേണ സംബന്ധിക്കുന്നു. ചിലരാൽ ഭോജനങ്ങൾ കഴിച്ചു അധികമുണ്ടാവുന്ന ധനം ധർമ്മത്തിന്നു ചിലവിട്ടു പുണ്യം സമ്പാദിക്കപ്പെടുന്നു. ഇതു കർമ്മത്തിൽ ക്രിയയിലാകുന്നു എങ്കിലും ചിലർ എന്ന കർത്താവു പ്രധാനമായി സമ്പാദനക്രിയവരെ ക്രമമായി സംബന്ധിക്കുന്നു. അതു

166 വാക്യപ്രയോഗങ്ങൾക്ക് കാണിക്കുന്ന ഈ വിഭജനം വിചിത്രമായിരിക്കുന്നു. 'ആകാംക്ഷാപൂരണം' എല്ലാ വാക്യങ്ങൾക്കുമുള്ള ധർമ്മമാണ്. പരക്രമത്തിൽ വരാവുന്ന മാററം ഭേദനാദിയങ്ങളിലൊതുങ്ങാവുന്നതല്ല. അതുകൊണ്ട് ആദ്യത്തെ മൂന്നും വ്യാകരണപ്രാധാന്യമുള്ള വാക്യഘടനാഭേദങ്ങളെന്ന് പ്രഖ്യാപിക്കാൻ നിവൃത്തിയില്ല. കവനരീതിയെ വാക്യഘടനാഭേദമായി കരുതുന്നതും ശരിയല്ല. കാവ്യഭാഷയിൽ ഉപാത്തവാക്യഘടനാഭേദങ്ങളെല്ലാം പരിനിഷ്ഠിതമായുള്ള വ്യാകരണനിയമങ്ങളുടെ ലംഘനങ്ങളായി കാണാം.

പറഞ്ഞതൊക്കെ വൎത്തമാനം ഉണ്ണു കഴിഞ്ഞിട്ട്. കാണുന്ന ഞാൻ ലോകത്തിൽ അറിവുകുറവോടെ നടന്ന വലഞ്ഞു മൂഢന്മാർ ഭക്ഷിക്കുന്നതായും; സുഖിക്കുന്നത അഭ്യാസം നല്ലവണ്ണം വിദ്യകളിൽ എന്തിലെങ്കിലും ഉള്ളവരായും നേരും മൎയ്യാദയും ഉള്ളവർ ജനങ്ങളാൽ ബഹുമാനിക്കപ്പെട്ടവരായും ആകുന്നു. ഇതിൽ ആദ്യം നാല പദം കൎത്തൃപ്രധാനം; പിന്നെ നാലു പദം ആകാംക്ഷാപൂരണം. ശിഷ്ടത്തിൽ കൎത്തൃപ്രധാനവും ആകാംക്ഷാപൂരണവും കലൎന്നിരിക്കുന്നു. ഏകവാക്യമായി വിചാരിച്ചാൽ ആകാംക്ഷാപൂരണം തന്നെ ആദ്യം. ഇതിൽ പ്രകാരം എന്നൎത്ഥമുള്ള ആയി എന്ന പദം മൂന്ന വാക്യങ്ങളോടും ചേൎന്നിട്ട കാണുന്ന എന്ന ക്രിയയോട സംബന്ധിക്കുന്നു. ആകാംക്ഷാപൂരണംതന്നെ നളചരിതം പാട്ടിൽ കൎത്തൃപ്രധാനം; ആൎയ്യയായുള്ള ദമയന്തി നിന്നുടെ ഭാൎയ്യയായി വരും. അതിൽതന്നെ ആകാംക്ഷാപൂരണം ഉണ്ടായി വരും: തൽസ്വയംവരാഡംബരം വെണ്മ വിശാലം ലഭിക്കും നിനക്കുവരും. എന്നാൽ മിശ്രത്തിൽ പദങ്ങളെ മാറിവെക്കാമെങ്കിലും അസംബന്ധാൎത്ഥം തോന്നാതെ കണ്ട പ്രയോഗിക്കേണം.

ചോദ്യം — എങ്ങിനെ ആയാൽ അസംബന്ധമാകുന്നു.

ഉത്തരം — ഇന്ന മാവുകൾമേലുള്ള മാങ്ങയൊക്കെ തല്ലിയെടുത്ത ഭരണി നിറച്ചു ഉപ്പിലിട്ടു, പിന്നെ പകലെ കുളിച്ചു. എന്നതിലെ പദങ്ങളെ മിശ്രമാക്കുമ്പോൾ ഇന്ന ഭരണിയൊക്കെ തല്ലിയെടുത്തിട്ട പിന്നെ ഉപ്പിൽ നിറച്ചുള്ള മാവുമേൽ പകലെ മാങ്ങ കുളിച്ചു എന്ന അസംബന്ധം. കുതിരയെ എടുത്ത മെലെ ചളികളഞ്ഞു വിരിച്ചു കിടത്തേണമെന്നുള്ളതു കുതിരയെ കുളത്തെ ചളിയെടുത്ത മെലെ വിരിച്ചു കിടത്തേണം എന്ന അസംബന്ധം. ഇങ്ങിനെ പദസമ്മിശ്രം വരുന്നതിൽ വിപരീതാൎത്ഥം തോന്നാതെകണ്ടും ഉള്ള മാറമാകുന്നു.

കവനരീതി എങ്ങിനെ. ഉ. ; അതിന സാധാരണവാക്യങ്ങളിൽനിന്ന പല ഭേദങ്ങളും പ്രാസങ്ങളായി ഉള്ളതാകകൊണ്ട അ

ങ്ങളുടെ സന്ധിമുതൽ ക്രമേണ പ്രത്യക്ഷത്തിൽ പറയുന്നു.[167] പ്രസിദ്ധന്മാരും പ്രസിദ്ധന്മാരായ ഭാഷാകവികളുടെ പ്രയോഗങ്ങളും എഴുതുന്നു. കവനത്തിന്റെ സന്ധിയിൽ ചൊല്ലു എന്നതിന്മേൽ പദം വരുംപോൾ ചൊൽ- ആദേശം വരും; ചൊൽകേട്ട. മഹാ എന്നതിന്ന മാ ആദേശം വരും: മാമുനിമാർ. പൈതൽ എന്നതിന്ന പൈ ആദേശം വരും. പൈങ്കിളിപ്പെണ്ണേ. യി-എന്നതിന്ന ഇകാരത്തിന ലോപം വരും: ചെയ്വായ് നിങ്ങൾ തങ്ങളിൽ ചെയ്വാൻ. നിഷേധത്തിൽ ആതെ എന്നതിന്ന ഒകാരത്തെ കൂട്ടാം; വേണം എന്നതിന്ന വകാരലോപം വരുത്താം: അവകൾ എന്നതിൽ അവ എന്നതിന്ന ഉ ആദേശം വരും: മുൻചൊന്നതേ മുൻ എന്നും മുൻ എന്നും ആദേശവും വരും.

ഉദാ: ചെയ്യാതെ കണ്ട-ചെയ്യുണ്ടാ, വരുന്നവർ-വരുന്നോർ, മുൽപാട്ടുരഞ്ഞോയവൻ, മുൻ ചൊന്ന വാക്കുകൾ. വരുമെന്നതിന്ന അനുസ്വാരലോപം വരും: വരും ആൾകൾ-വരാൾകൾ വേണം എന്നതിലെ വകാരലോപം വരും: ചെയ്യുവേണം-ചെയ്യേണം ഇത്യാദിയിൽ ചെയ്യു എന്നതിൽ ഉകാരലോപവും ഉഹിക്കണം. മനസ്സ് എന്നതിന്ന മനമെന്നും അതിന്മേൽ വ്യഞ്ജനാദിപദം വന്നാൽ അനുസ്വാരലോപവും വരും: മനക്കാമ്പിൽ, മനതാരിൽ. കേറി എന്നതിന്ന ഏറി എന്നും വരുന്നു: പൂർവ്വാദ്രിശൃംഗങ്ങളേറി. കല്ലിന്ന കൽ എന്നു വരും: കൽപണി. എന്റെ എന്നതിന്ന എൻ എന്നു വരും: എൻ മാനിനി ഇത്യാദി.

പ്രഥമാദിപദങ്ങളിൽ ചില ഭേദം: താൻ എന്ന പദം അർത്ഥവിശേഷം കൂടാതെ പരിഷ്കാരത്തിന്നായി എല്ലാ നാമങ്ങൾക്കും ഏകവിഭക്തിയിലും ചേർക്കാം. ഭാവി ക്രിയകൾ വരുതാക, ചെയ്യുതാക, കൊടുപ്പുതാക എന്ന പ്രയോഗിക്കാം.

---

167. കവനഭാഷാരീതിയുടെ സവിശേഷതകളായി ഗ്രന്ഥകാരൻ ഉദാഹരിക്കുന്ന പ്രയോഗങ്ങളിൽ പലതും കവനേതരഭാഷയിലും പ്രയോഗസാധുതയുള്ളവയാണെന്ന് കാണാം. ഇക്കാര്യം ഗ്രന്ഥകാരൻ ഇനിയൊരിടത്ത് സൂചിപ്പിക്കുന്നുണ്ട്.

| ഉന്നം | കുറവ | കയർക്ക | കോപിക്കുക |
|---|---|---|---|
| ചേലോട് / പരിശോട് | വഴിപോലെ | കിട്ടുവോൻ | കിട്ടുന്നവൻ |
| അളമ | സംശയം | നിശ്ചയില്ല | മനമ വന്നു |
| ഉമ്പർ | ദേവകൾ | നമ്മുടെ | തങ്ങളുടെ |
| കുഴൽ | തലമുടി | ചോറു | ചോറ |
| അല്ലൽ | സങ്കടം | കാലേ | മുമ്പേണി |
| വാർ | നീളമുള്ളത | വ്യാജമാത്രം | വ്യാജംപോലെ |
| മന്ന | ഭൂമി | കനിവ് | ദയ |
| വിണ്ണു | സ്വർഗ്ഗം | കഴിവരാ | കഴികയില്ലാ |
| തെന്നാല | കാററ | ഉലയുക | ഇളകുക |
| ആരോമലും | ശോഭിതപ്രഭ | ചാഞ്ചാടുക | കളിക്ക |
| ഇണ്ടൽ | വ്യസനം | ചൂഴി | ചുററി |
| തണ്മർ | താമര | ആഴി | സമുദ്രം |
| എന്നിയെ / എന്ന്യേ | ഒഴിച്ചു | ഊഴി | ഭൂമി |
| | | ചൊവ്വൊടെ | വഴിപോലെ |
| ചാരത്ത | സമീപത്ത | ചെമ്മെ | നന്മ |
| മന്നൽ | മുഖം | അമ്പിളി | ചന്ദ്രൻ |
| ചാരിത്രം | പാതിവ്രത്യം | ചിത്രം | നല്ലത |
| മതി | ചന്ദ്രൻ | അടൽ | യുദ്ധം |
| അരചൻ | രാജാവ | പ്രകാരം | വിധം |
| വില്ലാളി | വില്ലന്മാരിൽ മുമ്പൻ | പണ്മാർ | പണ്ടപോലെയുള്ള |
| കൂട്ടാളി | കൂട്ടരിൽ മുമ്പൻ | കന്നൽ | മത്സ്യം |
| പൊററി | ദൈവം | തോഴി | സഖി |
| ചില്ലി | പുരികം | എപ്പേറ് | ഒക്കെ |
| മങ്ക | സ്ത്രീ | എത്രയും | ഏററവും |
| പൈതൽ | ശിശു | വഴി | മാൻ |

വ്യാജമാട്ടും തുടങ്ങീടിനാൻ ; ഉലൂഖലംകൊണ്ടുഴറൊട ചെന്നതിന്ന ണ്ടയ്യൊ ; പില്ലരെക്കാനവിധം—ഇത്യാദി. (നളചരിതം പാട്ടു): എത്രയും നിഷ്ഠുരൻ നൈഷധശ്ശ്വാപാലനിത്ര കാരുണ്യമില്ലാതയായൊ ന്നുവാൻ—എന്നുകൊണ്ടെന്നർത്ഥം ; തീയും വെറകും ജലവും കൊട് ക്കേണം ; ചെയ്യുന്നതു കണ്ടു പൊരുവിൻ—ഇവിടെ ഉൻ എന്നതിന്ന വ് ആഗമം വന്നു ; ഒരം വിധമൊന്നും ധരിച്ചീല ഭാഗ്യവാൻ, ജീവിതത്തെ കാട്ടിലെറാം പ്രിയൻ നളൻ ; നാലഞ്ചു നാഴികകൊണ്ടു ഭൈമിയും, ചാലവെ കാലം കഴിച്ചു വന്നാരവൻ—എന്നാർ എന്നി ടത്തെ വന്നു ; ആയുരാരോഗ്യമൈശ്വര്യം ശിവൻ കൃപാമയം വെടിയാതെ കല്യാണവിച്ചീടണം—ഭയം എന്ന നപുംസകമാക്കി ; ഇത്തരം സമ്മാ നവാക്കുകൾ കൊണ്ടുടൻ, ചിത്രത്തിരംഗോത്സവ ശ്രുപന നല്കിനാൾ— ഇത്യാദികളിൽ മാറും ചില ആഗമങ്ങളും ആദേശങ്ങളും ഊഹി ക്കണം. ഇങ്ങനെ ചില വിശേഷപ്രയോഗങ്ങൾ ഭാഷയിൽ ഉള്ള പാട്ടുകളിലും മണിപ്രവാള ശ്ലോകങ്ങളിലും സാധാരണമായി പ്രയോ ഗിച്ചിരിക്കുന്നു എന്നറിയുന്നതിന്ന മാത്രം ചില ഉദാഹരണം എഴുതി യിരിക്കുന്നു.

ചോദ്യം—മണിപ്രവാളമെന്നാൽ എന്തു.

ഉത്തരം—മുത്തുകളും പവിഴങ്ങളും കലർന്ന കോർത്ത മാലപോലെ സംസ്കൃതപദങ്ങളും ഭാഷാപദങ്ങളും കലർന്നിട്ടുള്ള കവനമെന്ന അർത്ഥമാകുന്നു. എന്നാൽ പാട്ടിൽ പരിചയംകൊണ്ടു കവന വാക്കുകൾ പലതും ഭാഷാവാക്കിലും സാധാരണമായിരിക്കുന്നു. അതിനാൽ ഭാഷാവാക്കും കവനത്തിൽചേർത്തു എന്ന തോന്നാം. കവനത്തിലെ ഭാഷയിൽ തമിഴ്വാക്ക അധികം ചേർക്കുന്നു. അതിനാൽ ആ വാക്കുകൾ മലയാളം സംസാരിക്കുമ്പോൾ പ്രയോഗിക്കാറില്ലം.[188] അതെങ്ങനെയെന്നു, അരികത്തെന്റെ മൂത്താർ മൂടി, തായാട്ടുതത, തെന്നാൽ കൊള്ളുണം. ഇങ്ങനെ പറഞ്ഞാൽ പരിഹാസമാവും. അതുകൊണ്ടു കവനകാണ്ഡം വരെയും അതിൽ ഒരം വക പദങ്ങളും എഴുതിയിരിക്കുന്നു.

---

188. കഴിഞ്ഞ നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിലും മലയാളകവനങ്ങളിൽ 'തമിഴ് വാക്കുകൾ അധികം ചേർക്കുന്നു' എന്ന് അഭിപ്രായപ്പെടുന്നതിന്റെ അടിസ്ഥാനം എന്താണ്?

വാക്കിൽ ചേർത്തു പറഞ്ഞാൽ ഭംഗിയുള്ള കവനപദങ്ങളും വളരെയുണ്ട്. അവയുടെ വിസ്താരം ഇപ്പോൾ അനാവശ്യമെന്നു വിചാരിക്കുന്നു. ഭാഷാകവനങ്ങളിലെ നിയമത്തിന്നു സംജ്ഞാപകം തന്നെ ശരണമാകുന്നു.

പല പദങ്ങളിലും ചേർക്കുന്ന സാമാന്യക്രിയകളെ താഴെ എഴുതുന്നു.[169]

ധാതു പ്രയോഗങ്ങൾ

ആയ—എളിയവനായിരുന്നു, കണ്ടതായിരുന്നു, നന്നായി.

തീര്—പറഞ്ഞു തീർന്നു, കൊടുത്തു തീർന്നു, കണ്ടു തീർന്നു.

വര്—അങ്ങനെയിരിക്കെ വന്നു, കെട്ടി വന്നു, തീർച്ച വരുന്നു.

ഉണ്ടാക—ഉണർവുണ്ടായി, നാനാ വിധം ഉണ്ടാകുന്നു അതുകൊണ്ടു.

വെ—ഓർത്തു വെച്ചു, വിശേഷം വെച്ചു, പിന്നെ വെച്ചു.

കൂട്—വന്നുകൂടി, കണ്ടു കൂടുന്നു, ഒട്ടും കൂടാതെ.

ചെയ്യ—പണി ചെയ്തു, എന്തു ചെയ്യും, അങ്ങനെ ചെയ്യും.

പോയ്—ആയി പോയി, പോയ്പോയി, വന്നുപോയി.

മലയാളത്തിലെ നാമങ്ങൾക്കു പര്യായപദങ്ങൾ നിഘണ്ടുക്കളെ കൊണ്ടു അറിയേണ്ടതാകുന്നു. ഇ, എ—ഇവ രണ്ടും ഉ, ഒ—ഇവ രണ്ടും ചില പദങ്ങളിൽ ഇടവിട്ടപോലെ നടപ്പുണ്ട്.[170]

ഉദാ: ഇടുത്തു[171]—എടുത്തു, ഇറക്കം—എറക്കം, കിടന്നു-കെടന്നു, ഉണക്കം-ഒണക്കം, ഉറങ്ങി-ഒറങ്ങി, കുളം-കൊളം, ഉരുണ്ടു-ഒരുണ്ടു ഇത്യാദി.

---

169. എന്താണ് താഴെ ഉദാഹരിക്കുന്ന പ്രയോഗങ്ങൾക്കുള്ള സാമാന്യ സ്വഭാവമെന്തോ പ്രത്യേകതയെന്തോ വ്യക്തമാകുന്നില്ല.

170. എ-ഇ, ഒ-ഉ പരിണാമങ്ങൾ കേരളപാണിനീയത്തിലെ തമിഴ്-മലയാളശാഖയിൽ സാഹിത്യഭാഷയിൽ സംഭവിച്ച സ്വനപരിണാമങ്ങളാണ്.

171. ഇടുക്കുക എന്ന രൂപം മേൽ സൂചിപ്പിച്ച സാമാന്യസ്വനപരിണാമങ്ങളിൽ പെടുന്നതല്ല. ഇത് ഒരു പ്രയോഗഭേദം മാത്രമാണ്.

# അലങ്കാരകാണ്ഡം

ചോദ്യം—അലങ്കാരമെന്നാൽ എന്താകുന്നു.

ഉത്തരം—പ്രയോഗിക്കുന്ന വാക്കുകളെ അൎത്ഥചമല്ക്കാരംകൊണ്ടോ ശബ്ദചമല്ക്കാരംകൊണ്ടോ അലങ്കരിക്കുകയും അതിനുള്ള നിയമവും ആകുന്നു.

ചോദ്യം—അവ എങ്ങിനെ എല്ലാം.

ഉത്തരം—സംസ്കൃതത്തിൽ നൂറിലധികം അലങ്കാരങ്ങളുണ്ട്. അവകളെ ചുരുക്കി ഭാഷയിൽ പ്രസിദ്ധങ്ങളെയുള്ള ഇരുപത്തൊന്നു വിധങ്ങളാക്കി അവയിൽ മറ്റുപലതും ഉൾപ്പെട്ടതാണെന്നു വച്ചും ലക്ഷണങ്ങൾക്കും നാമങ്ങൾക്കും സംസ്കൃതത്തിലേക്കാൾ അല്പം ഭേദപ്പെടുത്തി ഇരുപത്തൊന്നു അലങ്കാരങ്ങളാക്കി പറയുന്നു.[172] അവയുടെ നാമങ്ങളും ലക്ഷണങ്ങളും ഉദാഹരണങ്ങളും താഴെ എഴുതുന്നു. പല അലങ്കാരങ്ങൾക്കും ഉപമാനം ഉപമേയം സാധാരണധൎമ്മം ഉപമാവാചകം ഇങ്ങനെ നാലു അംഗങ്ങൾ പ്രധാനങ്ങളാകുന്നു.

ചോദ്യം—നാലിന്നും ഭേദം എങ്ങനെ.

ഉത്തരം—സാദൃശ്യം പറയേണ്ടതായ ഏതിനെ ദൃഷ്ടാന്തമാക്കി കല്പിക്കുന്നു അതു ഉപമാനം. മുഖത്തിന്നു ചന്ദ്രപത്മാദി, കണ്ണിന്നു പത്മദളേന്ദീവരാദി, പല്ലിന്നു മുത്തുമണി, മുല്ലമൊട്ടു മുതലായ്തു, വാക്കിന്നു അമൃതു, മുന്തിരിങ്ങാപ്പഴം മുതലായ്തു—ഇങ്ങനെ ഉപമാനം വൎണ്ണിച്ചുവരുന്നതു കവികളുടെ സമ്പ്രദായമെന്നു പറയാനുള്ള. ഏതിന്നു സാദൃശ്യത്തെ പറവാൻ ഇച്ഛിക്കുന്നു, അതു ഉപമേയമാകുന്നു. മുഖം, കണ്ണു, വാക്കു മുതലായ്തു. ഉപമാനോപമേയങ്ങളിൽ സാധാരണമായി ഏതു ധൎമ്മമുള്ളതു ഇതി

---

172. അലങ്കാരങ്ങളെസംബന്ധിച്ച സിദ്ധാന്തചൎച്ചയ്ക്കൊന്നും ഗ്രന്ഥകാരൻ മുതിരുന്നില്ല. വിശേഷങ്ങളിൽ പലതും വിട്ടുകളഞ്ഞു് പ്രമേയം ചുരുക്കിയധികം സംഗ്രഹിക്കയാൽ, അലങ്കാരശാസ്ത്രത്തിന് ഒരു പ്രാഥമികമുഖം എന്ന നിലയിലും ഈ വിവരണം അശക്തമായിട്ടുണ്ട്.

ഭിന്നം അതു സാധാരണധർമ്മമാകുന്നു. മുഖത്തിനും ചന്ദ്രനും സകലജനസന്തോഷകത്വം സാധാരണധർമ്മമാകുന്നു. കണ്ണിനും പത്മദളത്തിനും സവിസ്താരം ആകൃതി മുതലായതും, കരിങ്കുവളപ്പൂവിനും കണ്ണിനും നീലവർണ്ണതയും സാധാരണധർമ്മമാകുന്നു. മുത്തിനും മുല്ലമൊട്ടിനും പല്ലിനും ആകൃതി ധാവള്യം മുതലായതാകുന്നു. വാക്കിനും അമൃതാദികൾക്കും മാധുര്യാദിഗുണം സാധാരണധർമ്മമാകുന്നു. ഇങ്ങനെ പ്രസിദ്ധങ്ങളെക്കൊണ്ടു എല്ലാ ഉപമാനോപമേയങ്ങൾക്കും സാധാരണധർമ്മം കല്പിക്കണം. സാദൃശ്യത്തെ പറയുന്ന ശബ്ദം ഉപമാവാചകമാകുന്നു. പോലെ, ശരി, തുല്യം ഇത്യാദി. സ്വഭാവോക്തി മുതലായി ചില അലങ്കാരങ്ങൾക്കു ഉപമാനാദ്യപേക്ഷ വേണമെന്നില്ല. അതുകൾക്കു വിഷയം വേറെയാകുന്നു.

## (൧) ഉപമാലങ്കാരം

പ്രസിദ്ധങ്ങളായിരിക്കുന്ന ഉപമാനോപമേയങ്ങൾക്കു[178] നല്ല സാദൃശ്യം എത്ര വാക്യത്തിൽ പറയുന്നു, അവിടെ ഉപമാലങ്കാരം ഭവിക്കുന്നു. ഉദാ: മഹാരാജാവിന്റെ മുഖം ചന്ദ്രനെപ്പോലെ ആഹ്ലാദകരമായിരിക്കുന്നു. വാക്കു അമൃതുപോലെ മധുരമായിരിക്കുന്നു. കയ്യ് കല്പവൃക്ഷംപോലെ സർവാഭീഷ്ടത്തെ കൊടുക്കുന്നു; എങ്കിലും കോപിച്ചാൽ അന്തകൻ എന്നപോലെ ഭയങ്കരനായും ഇരിക്കുന്നു. ഇങ്ങനെ പൂർണ്ണോപമാ. ഒരു മഹാരാജാവിനു ശരീരസൌന്ദര്യത്തിൽ കാമദേവനും കാമദേവനു ശരി ഒരു രാജാവുംതന്നെ. അല്ലെങ്കിൽ ഒരു രാജാവിനു ശരി സകലഗുണവാൻ ഒരു രാജാവുതന്നെ. സ്വർഗ്ഗത്തിൽ ഇന്ദ്രന അത്ര ഗർവ്വ വേണ്ട; ഭൂലോകത്തിൽ ഇപ്പോഴും ഒരു മഹാരാജാവുണ്ടു. ഇവിടെ ഉത്തമ സഭക്കു പകരം അവിടെ സുധർമ്മാ എന്ന സഭയുണ്ടെന്നു ഭാവിക്കുന്നു എങ്കിൽ ആയിക്കൊള്ളട്ടെ. ഇത്യാദി വാക്കുകളിൽ ഉപമാഭേദമാകുന്നു. വാചകവും ധർമ്മവും പ്രസിദ്ധികൊണ്ടു തെളിഞ്ഞാലതു പ്രയോഗിച്ചു കഴിയുവെന്നില്ല. ഉദാ: ചന്ദ്രാനനെ, ഇന്ദുമുഖി, മാൻമിഴിയാളെ, തേന്മൊഴി എന്നതുമാവാം. ചന്ദ്ര

---

178. ഉപമാനം പ്രസിദ്ധമായിരിക്കേണമെന്നേ ഉള്ളൂ. ഉപമേയത്തിനു കൂടി ആ വിശേഷണം കല്പിച്ചിരിക്കുന്നതു സാധുവല്ല.

നെപോലെയുള്ള മുഖത്തോടുകൂടിയവൾ—ഇവിടെ വാചകം വിഗ്രഹം കൊണ്ടും സാധാരണധർമ്മം പ്രസിദ്ധികൊണ്ടും മറഞ്ഞു.

## (ഡ) ഉൽപ്രേക്ഷ

ഉപമേയത്തിന്നു സാദൃശ്യഗുണാധിക്യം സാധിക്കാനായിട്ടു ഉപമേയത്തെ കണ്ടാൽ ഉപമാനമെന്നു ശങ്കിക്കുമെന്നു വർണ്ണിക്കുന്നതു ഉൽപ്രേക്ഷയാകുന്നു. ഉദാ: പ്രദ്യുമ്നനെ കണ്ടാൽ കൃഷ്ണനോ എന്നു തോന്നും. ഇവളെ കണ്ടാൽ ലക്ഷ്മീദേവിയോ എന്നു ശങ്കിക്കും. ഒരു മൊട്ടന്നു ഒന്നു കണ്ടിട്ടു തീക്കനലോ എന്നു വിചാരിച്ചു. രാജധാനി കണ്ടാൽ സ്വർഗ്ഗംതന്നെയോ എന്നു തോന്നും, ഇത്യാദി.[174]

വസ്തൂൽപ്രേക്ഷകളിലും സാധാരണധർമ്മം ഉപേക്ഷിക്കണം. ഒരു വസ്തുവിനെ അന്യവസ്തുവിനോടു ഉൽപ്രേക്ഷിക്കുന്നതു വസ്തൂൽപ്രേക്ഷയാകുന്നു. ഈ ഉൽപ്രേക്ഷ ഹേതുവിങ്കലും ഫലത്തിങ്കലും വരും. ഹേതുവിന്നു ഉദാ: രാജാവ വർഷിക്കുന്ന ധനങ്ങളെ ഒക്കെ ദാനം ചെയ്യുന്നു; വെക്കാൻ സ്ഥലമില്ലാഞ്ഞിട്ടോ എന്നു തോന്നും. ലുബ്ധൻ ഒരുത്തനും കൊടുക്കയും താൻ അനുഭവിക്കയും ഇല്ലാ; വേർപെട്ടുപോകുമെന്നു ധനം അപേക്ഷിച്ചിട്ടോ എന്നു തോന്നും. വിഷംപോലെ, ധനം അനുഭവിക്കുന്നവരെ കൊല്ലുമോ എന്നും തോന്നും. ലുബ്ധൻ ധനത്തിന്റെ ഫലം വിചാരിക്കുന്നില്ല, എന്നർത്ഥം. ഇവിടെ സ്ഥലാഭാവത്തിന്നും അപേക്ഷയത്തിന്നും മാരകത്വത്തിന്നും ഹേതുത്വം ഉൽപ്രേക്ഷിച്ചു. കുതിര അതിവേഗത്തോടെ ഓടുന്നു; കാറ്റിന്റെ മുമ്പു കടക്കാനോ എന്നു തോന്നും. നദികളിലെ വെള്ളങ്ങളെ ഒക്കെ സമുദ്രം സ്വീകരിക്കുന്നു; സ്വജലത്തിന്റെ ഉപ്പു കളയാനായിട്ടോ എന്നു തോന്നും. ഇങ്ങനെ ഫലവിഷയം. മുമ്പു കടക്കയും ഉപ്പു കളയുകയും ഫലമാക്കി ഉൽപ്രേക്ഷിക്കപ്പെട്ടു.

---

174. ഉദാഹരണങ്ങളിലൊന്നും ഉത്പ്രേക്ഷാലങ്കാരമാണെന്നു പറഞ്ഞുകൂടാ. വെറുതെ ശങ്കിക്കലല്ല ഉത്പ്രേക്ഷ. തക്കതായ് പ്രേരകമായി ഉപമാനത്തിന്റെ അസംഭാവ്യരൂപം നിയാമകധർമ്മമായി വർത്തിക്കണം.

## (൬) ആരോപം

ആരോപകമെന്നാൽ ഉപമേയത്തെ ഉപമാനമാക്കി ആരോപിച്ചു വർണ്ണിക്കുക.[176]

ഉദാ: ഈ മഹാരാജാവ സാക്ഷാൽ വിഷ്ണുതന്നെ; ശംഖും ചക്രവും മാത്രം കാണുന്നില്ല. ഇദ്ദേഹത്തിന്റെ കടാക്ഷമാകുന്ന അമൃതിന്റെ തുള്ളികൊണ്ടു ബുധജനങ്ങളും ഖേദമാകുന്ന താപം നീക്കി സുഖിക്കുന്നു. ചിലർ സംസാരമാകുന്ന കടലിൽ മുങ്ങി ആശാപാശത്താൽ ബന്ധിക്കപ്പെട്ടവരായിട്ട രാജാവിനെ കാണ്മാൻ ഭാഗ്യവാന്മാരാകുന്നില്ല. രാജഭാര്യ പ്രത്യക്ഷലക്ഷ്മീദേവിതന്നെ. എന്നാൽ അന്യന്റെ അടുക്കൽ ഒരിക്കൽകൂടിയില്ലെന്നുള്ള സ്ഥൈര്യമൊന്നു വിശേഷമായിരിക്കുന്നു. ഇവിടെ രാജാവിങ്കൽ വിഷ്ണുത്വം കടാക്ഷത്തിൽ അമൃതത്വം മുതലായവ്വ ആരോപിതങ്ങളാകുന്നു. ഇതിന്നും രാജാവ ദാനത്തിങ്കൽ കല്പവൃക്ഷമായും കോപത്തിങ്കൽ അന്തകനായും വാക്കിങ്കൽ ബൃഹസ്പതിയായും ശോഭിക്കുന്നു. ഇദ്ദേഹത്തിനെ സ്ത്രീകൾ കാമനെന്നും വിദ്വാന്മാർ സരസ്വതിയെന്നും[177] കവികൾ കാളിദാസനെന്നും പാട്ടുകാർ ഗന്ധർവ്വനെന്നും വിചാരിക്കുന്നു. അമൃത ഇദ്ദേഹത്തിന്റെ വാക്കിലാണ്, ചന്ദ്രങ്കലല്ല. ഞാൻ രാജധാനി കണ്ടപ്പോൾ സ്വർഗ്ഗം കണ്ടു; രാജാവിനെ കണ്ടപ്പോൾ കല്പവൃക്ഷത്തെയും ബൃഹസ്പതിയെയും കണ്ടു. ഇത്യാദികളിലും ആരോപമാകുന്നു. ഇതിൽ സംസ്കൃതരീതിയിൽ ഉള്ള ഉല്ലേഖം, രൂപകാതിശയോക്തി മുതലായ അന്യാലങ്കാരങ്ങളും അന്തർഭവിച്ചിരിക്കുന്നു. ഇതിന്നും മറ്റും ഊഹിക്കണം.

## (൭) ദൃഷ്ടാന്തം

സാദൃശ്യം തോന്നത്തക്കവണ്ണം ഉപമേയവാക്യത്തെയും ഉപമാനവാക്യത്തെയും പ്രയോഗിക്കുന്നത ദൃഷ്ടാന്തമാകുന്നു. രാജാവ

---

176. സാദൃശ്യം ചൊല്ലുന്നതിലും ഊറ്റമുണ്ട്, അദ്ധ്യാരോപത്തിന്; രൂപകാദി അലങ്കാരങ്ങളിൽ അദ്ധ്യാരോപമുള്ളതിനാൽ അവയെ എല്ലാം ചേർത്തു പറഞ്ഞിരിക്കുന്നു.

177. രാജാവിൽ സ്ത്രീത്വം ആരോപിക്കുന്നത് ശരിയല്ല.

തന്നെ കീർത്തിമാൻ, ചന്ദ്രൻതന്നെ കാന്തിമാൻ എന്നു പറയാം. ഇന്ദ്രൻ സ്വർഗ്ഗത്തിങ്കൽ ശോഭിക്കുന്നു, രാജാവു ഭൂമിയിങ്കൽ ശോഭിക്കുന്നു. ധനികൻ ഗർവംകൊണ്ടു കളിക്കുന്നു, ഗജം മദംകൊണ്ടു കളിക്കുന്നു. രാജാവു ദുഷ്ടന്മാരെ നശിപ്പിക്കുന്നു, വൈദ്യൻ രോഗങ്ങളെ നശിപ്പിക്കുന്നു. സുന്ദരിയുടെ മാർദ്ദവവും പിച്ചകപ്പൂവിന്റെ മാർദ്ദവവും ഒന്നുതന്നെ.[177] അവളുടെ മനസ്സും കാളകൂടവും വെറെയല്ല. മേഘം ജലം വർഷിക്കുന്നു, രാജാവു ധനം വർഷിക്കുന്നു. ആദിത്യൻ ഇരുട്ടു കളയുന്നു, ഇവൻ അജ്ഞാനം കളയുന്നു. മുഖം കണ്ടപ്പോൾ പണ്ടത്തെ സ്മരിക്കുന്നു.[178] ഇങ്ങനെയുള്ളതും ദൃഷ്ടാന്തങ്ങൾതന്നെ.

## (ഝ) അതിശയോക്തി

അതിശയോക്തി എന്നാൽ ഔദാര്യാദിഗുണങ്ങളെ വളരെ അധികമാക്കി അതിശയം തോന്നത്തക്കവണ്ണം വർണ്ണിക്കുകയാകുന്നു.

ഉദാ: ഒരു രാജാവിന്റെ ദാനവിശേഷം കേട്ടിട്ടു കല്പവൃക്ഷവും കാമധേനുവും യാചിക്കാൻ വരുന്നു. ആ രാജധാനിയുടെ താഴികക്കുടങ്ങളും ചന്ദ്രമണ്ഡലത്തിൽനിന്നു ഒരു യോജന മേൽ നില്ക്കുന്നു. ചന്ദ്രന്റെ വഴി ഇതിനാൽ വക്രങ്ങൾകൂടിയായി. നളൻ നാടു വാഴുമ്പോൾ വിഷ്ണു സ്വസ്ഥനായി ഉറക്കം ശീലിച്ചിരിക്കുന്നു. ദമയന്തിയുടെ മുഖശോഭ കണ്ടു ചന്ദ്രൻ ലജ്ജിച്ചിട്ടു സമുദ്രത്തിലും മേഘമണ്ഡലത്തിലും ഒളിച്ചുനടന്നിട്ടുള്ള ശീലം ഇപ്പൊഴും വിട്ടിട്ടില്ല. രാജദർശനത്തിനും എന്റെ ഗൃഹത്തിൽ ധനസമൃദ്ധിക്കും സമകാലംതന്നെ. വീരൻ വാളെടുത്തപ്പോൾതന്നെ ശത്രുവിന്റെ ശിരസ്സു താഴെ വീണു—ഇത്യാദിയും അതിശയോക്തിഭേദം തന്നെ.

## (ഞ) നിന്ദാസ്തുതി

ഇതു നിന്ദാവാക്യംകൊണ്ടു സ്തുതി തോന്നുന്നതും നിന്ദക്കായിക്കൊണ്ടു സ്തുതി ചെയ്യുന്നിടത്തുമാകുന്നു.

---

177. ഈ ഉദാഹരണത്തിൽ ബിംബപ്രതിബിംബഭാവമില്ല.
178. സ്മൃതിമാൻ. ഇതെങ്ങനെ ദൃഷ്ടാന്തമാകും ?

ക്കാൻ വെള്ളം വിക്കൊടുക്കുമെന്നും വെള്ളത്തിന്റെ തിന്ന കര വെണ്മ എന്നും താല്പര്യം. ഇതിന്നുന്നും ആലപ്പുഴക്ക വടക്കെന്നല്ല വാക്കിന്ന, ടിക്കിന്ന വടക്കെന്നും ആല എന്ന പറയുന്ന വൃക്ഷം മൂണ്ടിക്കാട്ടിയ പുഴക്ക വടക്കെന്നും തോന്നുന്നു. ഇങ്ങനെയുള്ള ശ്ലേഷാലംകാരം സംസ്കൃതത്തിൽ പല അലങ്കാരങ്ങൾക്കും സഹായമായിരിക്കും. ഭാഷയിൽ ഉർല്ലമോകമകൊണ്ട ശ്ലേഷമുള്ളതത്ര അതുതന്നെ പ്രധാനമെന്ന വിചാരിക്കണം. മററും പല വിധത്തിൽ പ്രയോഗിക്കാം.

## (൮) വിഷമം

വ്യാപാരം ശരിയല്ല എന്ന ഭംഗിയിൽ പറയുന്ന വാക്കിന്നർത്ഥം.

ഉദാ : ബഹുവിസ്താരമുള്ള സൂര്യവംശം എവിടെ, അല്പവസ്തുക്കളിൽ പ്രവേശിക്കാനും ശക്തി കുറയുന്ന എന്റെ ബുദ്ധി എവിടെ, എന്ന കാളിദാസർ 'രഘുവംശ'ത്തിൽ പറയുന്നു. ഇവിടെ വലിയ വംശത്തെ പറയാൻ ആരംഭിക്കുന്നത ശരിയല്ലെന്ന വിനയം ചെറു വായിട്ട ഭംഗിയിൽ വാക്യമെംകൊണ്ട പറയുന്നു. ഇതിന്നുന്നും രാജാവിന്റെ കരത്തിലിരിക്കുന്ന വാള വെളുവെളുത്തുള്ള കീർത്തികളെ ജനിപ്പിക്കുന്നു. ഠാം പുരുഷൻ രക്ഷിക്കാനായി അധികാരം വഹിച്ചിട്ട പ്രജകളെ ഭക്ഷിക്കുന്നു. ഇത്യാദികളിലും ശരിയല്ലാത്ത വ്യാപാരമെന്നുള്ള അർത്ഥം സംബന്ധിക്കകൊണ്ട വിഷമാലംകാരലക്ഷണം ചേർക്കാം.

## (൯) സൂചകം

പ്രയോഗിക്കുന്ന വാക്കുകളിലെ വിശേഷണാദികളെക്കൊണ്ട വേറെ അഭിപ്രായത്തെ സൂചിപ്പിക്കുന്നതെന്നർത്ഥം.

ഉദാ : ചന്ദ്രചൂഡൻ എന്റെ സന്താപത്തെ കളയണം. ഇവിടെ താപനാശത്തിന്ന ചന്ദ്രൻ ഉണ്ടാകകൊണ്ട എളുപ്പമെന്നുള്ള അഭിപ്രായം സൂചിപ്പിക്കുന്നു. രാജാവിന്റെ ഗുണങ്ങളെ എണ്ണുന്നതിന്ന ഞാൻ അനന്തനല്ല. ഇവിടെ രണ്ടായിരം നാക്കുണ്ടെങ്കിലെ കഴിയൂ എന്ന സൂചിപ്പിച്ചു. നീയെന്നെ ഉപേക്ഷിച്ചെങ്കിൽ ഞാൻ അവമാ

നരന്മാരെ നടക്കാണിച്ചിരിക്കാൻ നോക്കുകയേ ഉള്ളൂ. ജീവിച്ചിരിക്കാൻ പാടില്ലെന്ന അഭിപ്രായം സൂചിപ്പിക്കുന്നു. ഇന്നുമുതൽ താരാമമെന്നു കാമദേവൻ ഭയപ്പെട്ടു. ഇവിടെ ഇന്നൂത്ത ശബ്ദംകൊണ്ടു കാമനെ ജയിപ്പിച്ചവൻ എന്നർത്ഥം സൂചിപ്പിക്കുന്നു. വേശ്യയുടെ ദേഹത്തിന്റെയും വാക്കിന്റെയും മാർദ്ദവം മനസ്സിൽ അല്പമെങ്കിലും സംബന്ധിക്കാത്തതിനാൽ. കഠിനമനസ്സു ഒന്നിച്ചിരിപ്പുണ്ടതല്ലെന്ന അഭിപ്രായം സൂചിപ്പിക്കുന്നു.[179]

## (൬൦) ന്യൂനാതിരേകോക്തി

ഇത ഉപമേയത്തിന്ന ഉൽകൃഷ്ടവസ്തുവിനെക്കാറം കുറവോ ആധിക്യമോ വൎണ്ണിക്കുന്നേടത്ത വരുന്നു.

ഉദാ: സൽഗുണ സൽപാത്രത്തിലേക്ക മാത്രമേ കൊടുക്കൂ എന്ന കല്പകവൃക്ഷത്തെക്കാറം ന്യൂനതയെ പ്രാപിക്കുന്നു; കല്പകവൃക്ഷം ചോദിച്ചവൎക്കല്ലാതെ കൊടുക്കുന്നില്ലെന്നു. ഈ മഹാരാജാവിനെക്കാറം കോപവോട്ട കൂടിയിരിക്കുന്നു ഉൽഭവസ്ഥാനം; ദൂരസ്ഥന്മാരെ കൂടി ബാധിക്കുമെന്നു. കാമക്രോധത്തെക്കാറം അധികശക്തിയുള്ളതാകുന്നു വിദ്യാധനം. ചിലവിടുന്തോറും വൎദ്ധിക്കുന്നതാകകൊണ്ടു അന്യധനത്തെക്കാറം വിശേഷമാകുന്നു. രാജസഭാ മൂൎഖന്മാരോടുകൂടാതെ അധികം ശോഭിക്കുന്നു. വിദ്യാ വിനയത്തോടു ചേൎന്നതിനാൽ നന്നെ പ്രകാശിക്കുന്നു. ഇത്യാദികളിലും ന്യൂനാതിരേകോക്തി സംഭവിക്കുന്നു. സംസ്കൃതരീത്യാ ഉള്ള വിനോക്ത്യാദികളും ഇതിൽ അന്തൎഭവിച്ചിരിക്കുന്നു.

## (൬൧) അപ്രകൃതവൎണ്ണനം[180]

പ്രകൃതത്തെ തോന്നിക്കത്തക്കവണ്ണം അപ്രകൃതാൎത്ഥത്തെ വൎണ്ണിക്കുക എന്നൎത്ഥം.

---

179. പരികരം, സംഭാവന, കാവ്യലിംഗം, വിശേഷോക്തി എന്നിവയെല്ലാം 'സൂചക'ത്തിൽ ഉൾപ്പെട്ടിരിക്കുന്നു.

180. അപ്രസ്തുതപ്രശംസ

ഉദാ: ചക്കിനു വച്ചതു, കൊക്കിനു കൊണ്ടു. ഒരുത്തന്റെ നേരെ ചെയ്തതു വെറുതെ ഇരിക്കുന്ന മറ്റൊരുത്തനെ പറ്റി എന്നു പ്രകൃതാർത്ഥം. വെള്ളമൊക്കെ പോയപ്പോഴേ ചിറ കെട്ടുന്നു. ധനം നശിച്ചതിൽപിന്നെ കാവലിടുന്നു എന്നു പ്രകൃതം. മതിയേല്പ കൊമ്പു കൊടുക്കരുതാത്ത മൃഗം—ഉന്മത്തന്നു അധികാരം കൊടുക്കരുതാത്തതെന്നർത്ഥം. ഹിരണ്യന്റെ നാട്ടിൽ ഹിരണ്യായ നമഃ—ഒരു മൂർഖന്റെ അധീനത്തിലുള്ളവർ അനുചിതം ചെയ്തു ബുദ്ധിമുട്ടുകയേ ഉള്ളൂ എന്നർത്ഥം. ഇതിന്നെല്ലാം ചിരട്ടവെള്ളം ഉറുമ്പിന്നു സമുദ്രം ഇത്യാദി.

## (൫൨) അനുരൂപോക്തി[181]

രണ്ടു വസ്തുക്കളുടെ ഉചിതമായ ചേർച്ചയെ പറയുക എന്നർത്ഥം. ഉത്തമലോകർ സുന്ദരിസ്തനം ശരിയായ സ്ഥാനമാകി സ്വീകരിക്കപ്പെട്ടു. ഈ വലിയ അധികാരത്തിനു ഇദ്ദേഹത്തിന്റെ ബുദ്ധിതന്നെ ഉചിതമായിരിക്കുന്ന സ്ഥാനമാകുന്നു; എന്നാൽ സത്യവും ധൈര്യവും വാഗ്സാമർത്ഥ്യവും ചേർച്ചയായി വന്നുകൂടിയിരിക്കുന്നു. ഇങ്ങനെ സ്തുതിയിങ്കൽ വരും. നിന്ദയിങ്കലും അഥവാ: ചക്കിക്കു ശങ്കരനായ്തന്നെ കൊള്ളാം; അട്ടയ്ക്കു പൊട്ടക്കുളം ചേർച്ചതന്നെ, ഇത്യാദി.

## (൫൩) സാമാന്യവിശേഷം[182]

സാമാന്യമെന്നു സാധാരണ പറയുന്ന വാക്യമാകുന്നു. അതു പ്രയോഗിച്ചിട്ടു അതിനെ പുഷ്ടിവരുത്താനായിട്ടു വിശേഷം പ്രയോഗിക്കയും വിശേഷത്തിനു പുഷ്ടിവരുത്താൻ സാമാന്യം പ്രയോഗിക്കയും ആകുന്നു.

ഉദാ: സരസ്വതീപ്രസാദമുള്ളവർ സജ്ജനങ്ങളുടെ സമ്പത്തു നിധാനംതന്നെ; ചക്രവർത്തിയായിരുന്നിട്ടുള്ള ഭോജരാജാവിന്റെ സമ്പത്തു കാളിദാസരിൽ പ്രവഹിച്ചുകൊണ്ടിരുന്നല്ലോ. ഇവിടെ

---

181. സമം
182. അർത്ഥാന്തരന്യാസം

സാമാന്യത്തെ വിശേഷം സ്പഷ്ടമാക്കി ഹനൂമാൻ സമുദ്രത്തെ ചാടിക്കടന്നുവല്ലോ; മഹാത്മാക്കളാൽ സാധിക്കപ്പെടാത്തത ഒന്നുമില്ല. ഇവിടെ വിശേഷത്തെ സാമാന്യം പുഷ്ടിയാക്കി. ലോകചക്രവർത്തിയായ രാവണൻ സീതയെന്ന പെണ്ണിനെ മോഹിച്ചു; കാമഭ്രാന്ത പിടിച്ചുവന്നാൽ ഇന്നതേ ചെയ്യാവൂ എന്നില്ല. വിശേഷത്തെ സാമാന്യം വാക്ക സാധിച്ചു. ഗുണവാന്മാരെ ദുർജ്ജനം ഉപദ്രവിക്കുമ്പോഠം ഭഗവാൻ രക്ഷിക്കുന്നു; ദുര്യോധനനാൽ കാട്ടിൽ അയക്കപ്പെട്ട ധർമ്മപുത്രർക്ക സൂര്യൻ അക്ഷയപാത്രം കൊടുത്തില്ലയോ, ഇത്യാദി.

## (൯൪) കാരണമാല

ഓരോന്നിന്റെ ഫലങ്ങളെയും ഹേതുക്കളെയും മാലപോലെ ചേർക്ക എന്നർത്ഥം.

ഉദാ: പൂർവ്വപുണ്യംകൊണ്ട ബുദ്ധിവിശേഷം ഉണ്ടാവുന്നു; ബുദ്ധികൊണ്ട വിദ്യ; വിദ്യ ഹേതുവായിട്ടല്ലൊ ഗുണങ്ങഠം; ഗുണങ്ങഠം നിമിത്തം സൽകീർത്തി; കീർത്തിയാൽ എവിടെയും ബഹുമാനം; ബഹുമാനംകൊണ്ട ധനാദി സമ്മാനം; അതുകൊണ്ട സുഖം. ഇവിടെ ബുദ്ധിവിശേഷാദി കാര്യങ്ങളുടെ മാല. നരകത്തിന കാരണം പാപം; പാപത്തിന ഹേതു ദുഷ്കൃത്യം; അതിന്ന ഹേതു അറിവില്ലായ്മ; അതിന അനഭ്യാസം; അനഭ്യാസത്തിന്ന ദാരിദ്ര്യം; ദാരിദ്ര്യത്തിന കാരണം പൂർവജന്മത്തിങ്കൽ ദാനം ചെയ്യായ്കതന്നെ; അതിനാൽ യഥാശക്തി ദാനം ചെയ്യാത്തവർക്ക വലിയ കേടുതന്നെ. ഇത കാരണമാലയാകുന്നു. എന്നാൽ മുൻപറഞ്ഞ ഉദാഹരണവാക്യത്തിൽ സുഖത്തിന കാരണം ധനം, ഇത്യാദി വിപരീതമായി സംബന്ധിപ്പിച്ചാൽ അത കാരണമാലയാകും. പ്രയോഗത്തെ അനുസരിച്ചു അലംകാരനാമം പറയണം. ഇതിൽ, ദാനം ചെയ്യാഞ്ഞാൽ ദാരിദ്ര്യം, ദാരിദ്ര്യംകൊണ്ട അനഭ്യാസം ഇങ്ങനെ അന്വയിച്ചാൽ ഫലമാലയെന്നും പറയാം. അതിനാൽ സമ്മിശ്രശങ്കയിങ്കൽ വാക്യത്തിലെ പ്രാധാന്യാതിശയത്തിൽ വരുന്ന അലംകാരലക്ഷണംതന്നെ പ്രമാണിക്കണം. കുലഗുണവും ശീലഗുണവും വിദ്യയും ധനവും ഔദാര്യവും ഉള്ളവന്ന കീർത്തിയെ ഉണ്ടാക്കുന്നു. ഇവിടെ കീർത്തിക്ക കാരണങ്ങളുടെ കൂട്ടം ചേർക്കകൊണ്ട കാരണമാലയാകും. ഒരേ

മനോപ്രീതിയില്ലെങ്കിൽ തലമുടിയുടെ കറുപ്പുകൊണ്ടു കരച്ചുരിയിൽ ഇരുട്ടു വ്യാപിക്കുമൊ എന്നു വിചാരിച്ചിട്ടായിരിക്കാം അങ്ങിനെ ചെയ്യുന്നത. എന്തിന വളരെ പറയുന്നു, കാര്യക്കാരരും സാക്ഷിക്കാരരും കക്ഷിക്കാരരും അപ്പോൾ പ്രകൃതം മറന്നുപോയി. ഇങ്ങനെ യൌവനസ്വഭാവം കണ്ടു.[184] ഇതുകൊണ്ടാണ് ഇന്നലെ നല്ല നേരം പോകയായിരുന്നു എന്നു പറഞ്ഞത. ഇതിന്നു സന്ധ്യാദി ദിവസാംശങ്ങളെയും വർഷാദി ഋതുക്കളെയും വർണ്ണിച്ചാൽ കാലസ്വഭാവവർണ്ണനമാകും.

## (൧൯) പുനരുക്തി[185]

ഇത അനുശ്രുതമായിരിക്കുന്ന ശബ്ദാർത്ഥത്തെ പ്രസിദ്ധമായുള്ള പ്രകാശത്തിന്നായിക്കൊണ്ടു പിന്നെയും പറയുകയാകുന്നു.

ഉദാ: പഞ്ചമസ്വരം പ്രകാശിക്കുന്ന കാലത്ത കോകിലം കോകിലമായിരിക്കും. ഇവിടെ കോകിലമെന്ന പക്ഷിക്കു കോകിലത്വം അനുശ്രുതമായിരിക്കുമ്പോൾ പഞ്ചമസ്വരത്തിങ്കൽ കോകിലത്തിന്നു പ്രസിദ്ധമായിരിക്കുന്ന ഗുണം പ്രകാശിക്കുമെന്ന പറയേണ്ടതിന്ന കോകിലമാകുമെന്നു പുനരുക്തി അലങ്കാരമാകുന്നു. സമസ്യാപൂരണത്തിങ്കൽ കാളിദാസൻ കാളിദാസൻതന്നെ. ഇതിന്നും മഹാരാജാവിനോട യുദ്ധത്തിന വരുന്നവർക്ക ഒളവു രാമൻ രാമൻതന്നെ. പ്രസിദ്ധമായിരിക്കുന്ന ശൌര്യഗുണം പ്രകാശിക്കുമെന്നർത്ഥം. പൂരപ്പുഴയിൽ അമ്പു പാഞ്ഞാൻ കളെള എഴുന്നള്ളത്ത എഴുന്നള്ളത്തുതന്നെ പറയണം.[186]

---

184. അവക്ഷിപ്തമായ ഈ വർണ്ണന അലങ്കാരമെന്ന സങ്കല്പത്തിന്ന തന്നെ എതിരാണ്. ഏതെങ്കിലുമൊന്നിനെ വിശദമായി വിവരിച്ചാൽ സ്വഭാവോക്തിയാകും എന്ന തെറ്റിദ്ധാരണയാണ് ഗ്രന്ഥകാരനെ ഈ സാഹസത്തിന് പ്രേരിപ്പിച്ചത്.

185. പുനരുക്തി 'ദോഷ'മാണ്. 'പ്രസിദ്ധഗുണപ്രകാശത്തിന്നായിക്കൊണ്ട്' ആവർത്തനം നടത്തുമ്പോൾ ആലങ്കാരികത്വം ഉണ്ടാവുമെന്ന് വിവക്ഷ.

186. ഉദാഹരണങ്ങളിലെല്ലാം അലങ്കാരമുണ്ടെന്ന് കല്പിക്കാൻ ബുദ്ധിമുട്ടാണ്. ഇവയെല്ലാം അർത്ഥാന്തരസംക്രമിതവാച്യധ്വനിയിൽ ഉൾപ്പെടും എന്നും പറയാം.

ഒരുവക്കത്ത സദ്യ സദ്യയെന്ന പറയേണ്ടതാണ്. തൃശ്ശൂർ പൂരം പൂരംതന്നെ, ഇത്യാദി.[187]

## (൨൦) ലോകോക്തി

ശബ്ദങ്ങൾക്ക അവയവാൎത്ഥസംബന്ധം കൂടാതെ ഓരോ താല്പൎയ്യാൎത്ഥത്തെക്കുറിച്ചു ലോകത്തിൽ പ്രസിദ്ധപ്പെട്ട ശബ്ദങ്ങളെ ഉചിതമായി പ്രയോഗിക്കുന്നതു ലോകോക്തിയാകുന്നു.

ഉദാ: ഒരാൾ പറയുന്നു—എടോ, തന്റെ കല്യാണത്തിന്നു പോയില്ലയോ? അമ്പമ്പാ, അതിന്റെ ഘോഷം പറയാൻ കഴിയുമോ? അയാൾ അടിയന്തിരം പൊടിപ്പൂരമാക്കിക്കളഞ്ഞു. തെരുവുകളൊക്കെ തിരുതകൃതിതന്നെ. വിതാനം പൊടിപൊടിയായിരുന്നു. സദ്യയുടെ പ്രഥമൻ കേമംകേമം ആയിരുന്നു. കൂട്ടവാൻ കിളികിളി ആയിരുന്നു. അവർക്കൊക്കെ ഭക്ഷണം ഘരിയോഘരിതന്നെ. അല്ലടോ, സമയം താൻ കണ്ടില്ലയോ! ഇനിയെങ്കിലും പിടിപിടിയെന്നു പറഞ്ഞാൽ കൊള്ളാം. എന്നാൽ എല്ലാം വീണിട്ട വഴി അവ്വപടിയായി. അതിനാൽ സൂക്ഷിച്ചു പൊന്നും. കരിമരുന്നു പ്രയോഗം കേമംതന്നെ. അതിനിടയിൽ ഒരു ഏറുപടക്കം ആ കരിമരുന്നിൽ തീകത്തലായി എന്നായി. പിന്നെ അവന്റെ കഥ ഗോവിന്ദ ഗോവിന്ദ ഗോവിന്ദതന്നെ. അതിനെപ്പറ്റി അല്പം വ്യവഹാരം ഉണ്ടായതു ആവണക്കെണ്ണയായി. എന്നാൽ ഒരു അടിയന്തരം കൊണ്ടു ഞങ്ങളുടെ സമ്പാദ്യം ശിവശിവ എന്നേ പറയാവൂ. അയാൾ ചിലവിന്നു ഒരു അടിയന്തിരം കഴിയുന്നവരെ കണ്ണടച്ചിരുന്നു ചില ബുദ്ധിമാന്മാർ ശുദ്ധ തീവാളിയാണെന്നും അയാളെ പറയുന്നുണ്ടു. അവർതന്നെ അസൂയാകക്ഷികളാകുന്നു. അവർ പണം സൂക്ഷിച്ചു ചക്ക തിന്നട്ടെ. അങ്ങിനെ പറഞ്ഞാൽ തെണ്ടിയാണു എന്നും മറു കക്ഷിക്കാർ പറയുന്നു. എന്തെങ്കിലും അയാളുടെ കയ്യിലുള്ളതൊക്കെ മംഗളം പാടി. ഇങ്ങിനെ ഉള്ള വാക്കിൽ അമ്പമ്പാ, പൊടിപ്പൂരം, ഘരിയോഘരി, അല്ലടോ, തീകത്തലായി, മംഗളം പാടി ഇങ്ങിനെയുള്ള വാക്കുകൾക്ക അവയവാൎത്ഥം കൂടാതെ അത്ഭുതം, വളരെ ചിലവിട്ടു,

187. ഉദാഹരണങ്ങളിലും ചിലൎക്കാക്ഷേപമില്ല.

സർവസമ്മതം ഇത്യാദ്യര്‍ത്ഥത്തിൽ താല്പര്യാർത്ഥത്തെ അനുസരിച്ചു വിചാരിക്കണം. അവയവാർത്ഥം വിചാരിച്ചാൽ വിനാശം പൊരിയെന്നും കൂട്ടുവൻ കിളിയെന്നും പ്രഥമൻ മണിയെന്നും അയാൾ കണ്ണടച്ചിരുന്നു എന്നും ഇത്യാദി അസംബന്ധംതന്നെ എന്നു തോന്നും. താല്പര്യാർത്ഥം നല്ല രസമായിരിക്കും. എന്നാൽ ഇത പാട്ടുകളിൽ ദുർല്ലഭമാകുന്നു. ഇപ്രകാരം മലയാളഭാഷയിൽ പ്രസിദ്ധങ്ങളായിരിക്കുന്ന അലങ്കാരങ്ങളെ സംഗ്രഹിച്ചു എഴുതിയിരിക്കുന്നു. ഇങ്ങനെ ലക്ഷണങ്ങൾ പറയപ്പെട്ടു എങ്കിലും ലക്ഷ്യങ്ങളിൽ ശ്രോതാവിന്റെ മനസ്സിനു ഉല്ലാസകരമായ മാതിരിയിൽ അതാതു സ്ഥാനത്തു പ്രയോഗിച്ചെങ്കിലേ അലങ്കാരമെന്നു പറയാവൂ. കണ്ഠാദിസ്ഥാനങ്ങളിൽ ധരിക്കുന്ന തോടപ്പൂട്ടാദികൾ വേലപ്പാട കൂടാതെ അനുചിതസ്ഥാനങ്ങളിലും പാട മാറിയും ധരിച്ചാൽ അസന്തോഷകരം തന്നെയല്ലോ. ഉല്ലാസകരമെന്നാൽ കേൾക്കുന്നവരുടെ മുഖം സന്തോഷംകൊണ്ട താൻ അറിയാതെ വിടരുന്ന മാധുര്യമാകുന്നു.

ചോദ്യം—ഉല്ലാസമില്ലാത്തവിധം എങ്ങനെ.

ഉത്തരം—അരി, പാലുപോലെ വെളുത്തതായിരിക്കണം; ചന്ദ്രനെ കണ്ടാൽ ചെളിയോ എന്നു തോന്നും; സജ്ജനമുഖത്തിന്നു ചീത്ത വാക്കു ശരിയായില്ല; ബ്രാഹ്മണനെക്കാൾ ശൂദ്രൻ ന്യൂനൻ, ശൂദ്രനെക്കാൾ ബ്രാഹ്മണൻ ഉൽകൃഷ്ടൻ. ഇത്യാദികളിൽ ക്രമേണ ഉപമാ, ഉൽപ്രേക്ഷാ, വിഷമം, വ്യതിരേകം ഇത്യാദ്യലങ്കാരങ്ങൾ കല്പിക്കപ്പെടുന്നില്ല. ചിലതു വൈധർമ്മ്യത്താലും പ്രയോഗിക്കാം.

ഉദാ: വിദ്വാൻതന്നെ വിദ്വാന്മാരുടെ യോഗ്യതയെ അറിയുന്നു എന്നതെ, പ്രസവിച്ചവൾതന്നെ പ്രസവവേദനയെ അറിയും എന്നു സാദൃശ്യം പറയേണ്ടതു മച്ചി പ്രസവവേദനയെ അറിയുന്നില്ല, ഇത്യാദി വൈധർമ്മ്യപ്രയോഗമാകുന്നു. ഉണ്ടു എന്നതിന്നു ഇല്ലെന്നു പറഞ്ഞു ഉണ്ടെന്നു അർത്ഥം തോന്നിക്കുന്നതു വൈധർമ്മ്യരീതിയെന്നു താല്പര്യമാകുന്നു.

ചോദ്യം—ശബ്ദാലങ്കാരം എന്തിനെ?[188]

ഉത്തരം— അക്ഷരങ്ങളെയോ പദങ്ങളെയോ വാക്യങ്ങളുടെ ആദിക്കോ അന്തത്തിലോ ഇടയ്ക്കോ ആവൎത്തിച്ചു പ്രാസമാക്കി പ്രയോഗിക്കുന്നതും വൃത്തങ്ങളാക്കി പ്രയോഗിക്കുന്നതും ശബ്ദാലങ്കാരമാകുന്നു.

ആദ്യാക്ഷരപ്രാസം :

മനസി പുനരിവനിലൊരു മോഹകുതുകമുണ്ടെങ്കിൽ
മാലയിട്ടാലും മടിക്കണ്ട ഭീമജേ

ദ്വിതീയാക്ഷരപ്രാസം :

സന്തതം കലിദ്രുമെ വസിക്കും കലിയുഗം
ചിന്തിച്ചു പറഞ്ഞിതു ദ്വാപരൻ തന്നോടേവം

പദാവൃത്തിപ്രാസം :

നാട്ടിൽ ശ്രുചന്നരിയില്ലാട്ടും
ഭക്തിക്കരിയന്നരിയില്ലാട്ടും ;
കൊറാൻ ശ്രുചന വാരണമുണ്ടാം
ചൊന്നാലിവനും വാരണമുണ്ടാം

ഇവിടെ അരി = ശത്രു, തണ്ഡുലം എന്നും വാരണം = ഗജം, തടവ എന്നും കൊറുക = ആക്രോശനം, ഭോജനത്തിൽ കറക്കുക എന്നും ശ്ലേഷസിദ്ധമാകുന്നു. ഇങ്ങനെ പല അലങ്കാരങ്ങളിലും അന്യാലങ്കാരം സംസൃഷ്ടമായി പ്രയോഗിക്കാം.

അന്ത്യപ്രാസം :

വിധുമുഖിതന്നുടെയരികിൽ ചെന്നു
വിരവൊടു കാമനമൊന്നു വളർന്നു
മമ മനമവളുടെ ചേട്ടതി കവർന്നു
മനസി പരം പരിതോഷമുയർന്നു.

ഇത്യാദി.

---

188. ശബ്ദാലങ്കാരം എന്ന വിഭാഗവും ചേർത്താണ് അലങ്കാരത്തെ മുപ്പത്തൊന്നു വിധമെന്ന് നിർണ്ണയിച്ചിരിക്കുന്നത്.

ഇനി ശ്ലോകങ്ങളിലും പാട്ടുകളിലും പ്രസിദ്ധങ്ങളായുള്ള വൃത്തങ്ങളെ അറിവാൻ ഉപയോഗമുള്ള ഗുരുലഘുമാത്രാലക്ഷണങ്ങളെയും അനേകം വൃത്തങ്ങളെയും പറയുന്നു.[189] ഗുരുവിന്നു രണ്ടു മാത്രയെന്നും ലഘുവിന്നു ഏകമാത്രയെന്നും അക്ഷരകാണ്ഡത്തിൽ പറഞ്ഞിട്ടുണ്ട്.

(൫) വിസർഗ്ഗബിന്ദുസഹിതം
ദീർഘം കൂട്ടക്ഷരാദ്യവും
അക്ഷരം ഗുരുവാമന്യൽ
ലഘു പരമന്യമിഷ്ടവൽ

വിസർഗ്ഗത്തോടും അനുസ്വാരത്തോടും കൂടിയതായും ദീർഘമായും കൂട്ടക്ഷരത്തിന്റെ ആദിയിൽ പ്രയോഗിച്ചതായും കാണപ്പെടുന്ന അക്ഷരങ്ങൾ രണ്ടു മാത്രയുള്ള ഗുരുവർണ്ണങ്ങളാകുന്നു. ഇതു കൂടാതെ കാണപ്പെടുന്ന അക്ഷരങ്ങൾ ഏകമാത്രയുള്ള ലഘുവർണ്ണങ്ങൾ എന്നു താല്പര്യാർത്ഥം. ക്, ത് ഇത്യാദി ശുദ്ധ വ്യഞ്ജനങ്ങൾക്ക് സംസ്കൃതരീത്യാ അർദ്ധമാത്ര തന്നെ ആയെങ്കിലും കൻ, തിൽ, വർ, വൾ ഇത്യാദി ഒന്നര മാത്രയുള്ളവകളും ഭാഷയിൽ ഗുരുസ്ഥാനത്തു പ്രയോഗിക്കുന്നതു സ്പഷ്ടമാകുന്നു. ശ്ലോകത്തിന്റെയോ പാട്ടിന്റെയോ പാദാവസാനത്തിങ്കലെ അക്ഷരം ലഘുവായാലുടൻ ഇഷ്ടംപോലെ ഗുരുവാക്കിയും പ്രയോഗിക്കാം. ഗുരുവിന്റെ സ്ഥാനത്തു ലഘു പ്രയോഗിച്ചാൽ പിഴയില്ലെന്നർത്ഥം.

## വൃത്തലക്ഷണം

ആദ്യം കിളിപ്പാട്ടിലെ വൃത്തലക്ഷണങ്ങളെ എഴുതുന്നു.

(൧) മാത്രാവൃത്തം കിളിപ്പാട്ടിൽ
പ്രസിദ്ധപ്പെട്ടതെട്ടിഹ
നാലു പാദങ്ങളും വേണം
പ്രാസം ചെയ്കയും ഉണ്ടാം.

189. വൃത്തപ്രകരണം അലങ്കാരകാണ്ഡത്തിലൊതുക്കിയതിന്റെ ഔചിത്യം ചിന്ത്യമാണ്.

(ങ) ലഘ്വക്ഷരം വരേണ്ടത്ത
നിയമം ചെയ്തിലുത്തമം
അന്യത്ര ദീർഘം ചെയ്തീടാം
ഗാനേ ഹ്രസ്വസ്വരത്തിലും

താല്പര്യാർത്ഥം : കിളിപ്പാട്ടുകളിൽ വൃത്തങ്ങൾക്കു നാലു പാദങ്ങളും[190] പാദങ്ങൾക്കു മുഖ്യമായി മാത്രാനിയമവും ഒരു വിധത്തിൽ അക്ഷരനിയമവുമായി പ്രയോഗങ്ങൾ നോക്കിനോക്കിക്കൊണ്ട് മാത്രാവൃത്തങ്ങളാക്കി കല്പിക്കപ്പെടുന്നു. ഇവകളെ പാട്ടാക്കി ചൊല്ലുമ്പോൾ ഗാനരീതിയെ അനുസരിച്ചു ഹ്രസ്വസ്വരങ്ങളെയും ദീർഘമാക്കി ചൊല്ലിയാൽ വിരോധമില്ലാത്തതിനാൽ ഗുരുക്കളെക്കൊണ്ട് നിയമം പാടില്ലാത്തതിനാൽ വേണ്ടുന്ന ലഘ്വക്ഷരങ്ങളെക്കൊണ്ട് ലക്ഷണങ്ങൾ പറയപ്പെടുന്നു. അന്യസ്ഥാനങ്ങളിലും ലഘു പ്രയോഗിച്ചെങ്കിൽ അത ഗാനരീതികൊണ്ട് ചേർച്ചപോലെ ഗുരുവാക്കാമെന്നർത്ഥം.

## വൃത്തനാമങ്ങൾ

(ച) ഇരുപത്തെട്ടു മാത്രയ്ക്കു
പാദേ വൃത്തം വിളംബിതാ
മാത്ര നാലു കുറഞ്ഞെങ്കി-
ലതിൽ സന്നതയാമത

(ഛ) മാത്രാവിംശതിയെന്നാകിൽ
ശിഖരിണ്യുൽപ്ലുതാന്യഥാ
സാധാരണീയുഗ്മലഘു
ലഘുയുഗ്മാഢ്യ മറ്റേതും

(ജ) ക്രമികാ പതിനെട്ടെങ്കിൽ
പതിനാറെങ്കിലാട്ടതാ
ഇങ്ങനെ മാത്രയും പേരു-
മക്ഷരങ്ങൾക്ക സംഖ്യകൾ

---

190. ദ്രാവിഡവൃത്തങ്ങൾ ഈരടികളെന്ന സങ്കല്പം 'വൃത്തമഞ്ജരി' കാരനാണ് എടുത്തു പറഞ്ഞത്. യഥാർത്ഥത്തിൽ പണ്ട് അങ്ങനെയൊരു ബോധം പ്രചാരത്തിലുണ്ടായിരുന്നില്ല. 'രാമചരിത'ത്തിലും കണ്ണശ്ശകൃതികളിലുമെല്ലാം നാലടികളുള്ള ഖണ്ഡം (unit) സ്വീകരിച്ചിട്ടുള്ളതോർക്കുക.

സന്നതം[193] :

> ശ്രീമയമായ രൂപം തേടും പൈതലിളകിപ്പൊണ്ണ
> സീമയില്ലാത്ത സുഖം നൽകണമിനിക്കു നീ
> ശ്യാമളകോമളനായീടുന്നാ നാരായണൻ
> താമരസാക്ഷൻ കഥ കേൾപ്പാനനുഗ്രഹിപ്പൂ താൻ.

ഇതിൽ ചില പാദങ്ങളിൽ ലഘ്വക്ഷരങ്ങൾ അധികമുള്ളതിനാൽ മാത്രയ്ക്കു ഭേദമുണ്ടെങ്കിലും ഗാനരീത്യാ ചൊല്ലുമ്പോൾ ഇരുപത്തിനാലു മാത്ര ശരിയായിരിക്കും. അതിനാൽ നാലു മാത്രവരെ കുറഞ്ഞാലും ഇരുപതിൽ അധികമുണ്ടായാൽ സന്നതയ്ക്കു വിരോധമില്ല. ഇതുവണ്ണം വിളംബിതയിലും ചിലേടത്ത ലഘ്വക്ഷരാധിക്യംകൊണ്ടു മാത്ര നാലോളം കുറഞ്ഞാൽ ദോഷമില്ലെന്ന വ്യവസ്ഥയാകുന്നു. ഇതുവണ്ണം അന്യവൃത്തങ്ങളിലും ഊഹിക്കണം.

ശിഖരിണി :[194]

> വരികരികിലോമലേ ശാരികപ്പൈതലേ
> സുരുചിരഗുണാലയേ സ്വസ്തി നിന്നാലയേ
> കഥിതമിഹ ഭാഷണം കലിമലവിനാശനം
> മമ ഹൃദയമോദനം ചെയ്കയാലിക്ഷണം.

ഉല്പ്ലുതം :

ഇതുതന്നെ 'ശാരികപ്പൈതലേ വരികരികിലോമലേ' ഇങ്ങനെ പൂർവ്വാംഗം ഉത്തരാംഗമാക്കി പ്രയോഗിച്ചാൽ ഉല്പ്ലുതയാകുന്നു എന്നുമാത്രം ഭേദം. ഇതിലും 'വരിക നീയോമലേ' എന്നാക്കി ക

---

193. 'മാത്ര നാലു കുറഞ്ഞെങ്കിൽ—' എന്നു ലക്ഷണം ചെയ്തതും (അതായതു 24 മാത്രകൾ) '...ഗർ മാത്രയ്ക്കുമേൽ കുറഞ്ഞതാകിൽ വിളംബിതയാകുന്നു' എന്നു പ്രസ്താവിക്കുന്നതും പൊരുത്തപ്പെടുന്നില്ല. സന്നതയ്ക്കു മാതൃകയുള്ളതും കേകയിൽ (വിളംബിതയിൽ) ഉൾപ്പെടുന്നതാണല്ലോ. 20 മാത്ര വരെ വരെ കുറയാമെങ്കിലോ, അതു വൃത്തമഞ്ജരീകാരന്റെ ലക്ഷണത്തോടു ഐക്യവും ചേരും.

194. സംസ്കൃതവൃത്തസംജ്ഞ സ്വീകരിച്ചിരിക്കയാണ്, മഞ്ജരീകാരന്റെ 'മിശ്രകാകളി'തന്നെ.

ച്ചുണ്ട്. അതിൽ മാത്രകളെ പ്രമാണിച്ചു പറയുന്ന വൃത്തങ്ങൾ മാത്രാവൃത്തങ്ങൾ എന്നർത്ഥം. അതാതു വൃത്തലക്ഷണശ്ലോകങ്ങൾ തന്നെ ആ ലക്ഷണങ്ങൾക്കു ഉദാഹരണമായിരിക്കും. മിക്കതും എന്നു പറഞ്ഞതുകൊണ്ടു ചെറിയ അധികമായ ലക്ഷണം ഒരു ശ്ലോകത്തിൽ പറയുന്നതിനെ ആ ലക്ഷണം പ്രധാനത്തിന്നു ഉദാഹരണമാവും. ശേഷത്തെ ഊഹിക്കണമെന്നു താല്പര്യം.

(൯) ഒന്നും മൂന്നും പാദം
ദ്വാദശമാത്രാപ്രമാണമായിട്ടും
രണ്ടിൽ പതിനെട്ടായി
പതിനഞ്ചന്ത്യേ ച മാത്രാര്യാ.[201]

ശ്ലോകത്തിന്റെ ഒന്നാം പാദവും മൂന്നാം പാദവും പന്ത്രണ്ടു മാത്ര കൊണ്ടും രണ്ടാം പാദം പതിനെട്ടു മാത്രകൊണ്ടും നാലാം പാദം പതിനഞ്ചു മാത്രകൊണ്ടും ചെയ്താൽ ആ ശ്ലോകത്തിന്റെ വൃത്തത്തിന്നു ആര്യാ എന്നു പേരാകുന്നു. എന്നു താല്പര്യം. ഇതിന്നുള്ള ശേഷമുള്ള ശ്ലോകങ്ങളിലും പേരുകളും സംബന്ധവും ഊഹിക്കണം. ഈ ശ്ലോകംതന്നെ ഉദാഹരണം.

(൱) ആര്യാപൂർവ്വാർദ്ധസമം
കല്പിതമാമെങ്കിലുത്തരാർദ്ധമപി
ഭാഷാശ്ലോകങ്ങളിലും
ചൊല്ലീടാം ഗീതി എന്നതിൻ നാമം.[202]

സ്പഷ്ടം. ഇതിൽ പൂർവ്വാർദ്ധാന്ത്യമായ ഗകാരം ലഘുവാകിലും 'പാദാന്ത്യമിഗ്വാ' എന്നു പറഞ്ഞതിന്നു ഉദാഹരണമാകകൊണ്ടു ഇതു ഫലം കല്പിക്കാം.

(൲) ആര്യോത്തരാർദ്ധസമം
ശ്ലോകേ പൂർവ്വാർദ്ധവും ചെയ്താൽ

---

201. 'വൃത്തമഞ്ജരി'യിലെ ആര്യ.
202. 'വൃത്തമഞ്ജരി'യിലെ ഗീതി

ത്തം അനുഷ്ടുപ്പ്ഛന്ദസ്സിനെ ഇവിടെ വൃത്തമെന്നു പറയുന്നു. ഇതിൽ തന്നെ പല ഭേദങ്ങളും പ്രത്യേകം പേരുകളും സംസ്കൃതവൃത്തലക്ഷണത്തിൽ കാണാം. ഇവിടെ നന്നേ ചുരുക്കത്തിലാക്കിക്കൊണ്ടു എല്ലാത്തിനും അനുഷ്ടുപ്പ് എന്ന ഒരു പേരുതന്നെ പറയപ്പെട്ടു എങ്കിലും ഭേദസ്വരൂപം അറിയാനായിക്കൊണ്ടു ചിലതു എഴുതുന്നു. ഒരു പാദത്തിൽ എട്ടെണ്ണം ലഘുക്കൾ ചേർച്ചപോലെ വയ്ക്കാം. അതിലധികം ഭംഗിയില്ലെന്നർത്ഥം. രണ്ടു നാലാമന്ത്യങ്ങളെ ഇരുവർക്കിനാലു പാദങ്ങളും ചേർന്നാം. ഉദാഹരണം—

വിദ്യകളിൽ ബുദ്ധി വരാൻ
പഠ്യമാണം കേൾക്ക ഇന്നാം
ഹൃദ്യമതിന്നർത്ഥസം
സ്വാദ്യതരം ബാലഗണം.[206]

പാദങ്ങളിൽ യുഗ്മാക്ഷരം ഇരുവാക്കിട്ടുമാവാം. ഉദാഹരണം—

പഠിച്ച പുസ്തകങ്ങളെ
പരീക്ഷയിൽ ജയിക്കണം
പൊരുളുള്ള നല്ല കീർത്തിയെ
വരുത്തുമാറു വിദ്യകൾ.[207]

എല്ലാം ഇരുവർക്കിട്ടമാവാം. ഉദാഹരണം—

ഒരുമ നിന്നാലൊരോ കാര്യം
സാധിച്ചീടാം ഇഷ്ടംപോലെ
ഒരില്ലാത്തതാലർത്ഥം പോരാ
സാരം കേൾപ്പിൻ ബാലന്മാരേ[208]

മറ്റൊരു പാദങ്ങളിൽ ഇരുവരുക്കൾക്ക വ്യത്യാസമാകിലും ചേർക്കാം.[209]

---

206. 'വൃത്തമഞ്ജരി'യിലെ മാണവകം.
207. 'വൃത്തമഞ്ജരി'യിലെ പ്രമാണികാ.
208. 'വൃത്തമഞ്ജരി'യിലെ വിദ്യുന്മാലാ.
209. 'വൃത്തമഞ്ജരി'യിലെ 37-ാം കാരിക നോക്കുക.

ഇതിൽ രണ്ടു പാദത്തിൽ ലഘു വന്നു. 'സ്വഭികതിമാഗ്ര്യം' എന്നാക്കിയാൽ മൂന്നും ലഘുവാകും. 'നന്നായ മൊഴ്യുങ്ങളെ 'ന്നാക്കിയാൽ ഒരു പാദത്തിൽ മാത്രം ലഘു വരും. മൂന്നു വിധം പ്രയോഗിക്കാം.

(ഫ്വ) സ്യാമിന്ദ്രവംശാക്ഷരമിന്ദ്രവജ്രയെ-
യൊപ്പിച്ചു പത്തും ലഘു ഗുർവ്വതഃ പരം
പാദങ്ങളെല്ലാം ലഘുപൂർവ്വമാക്കിയാൽ
വംശസ്ഥമാകുന്നിതുതന്നെ നിശ്ചയം[214]

ഇന്ദ്രവജ്രയിലെപോലെ ഒന്നുമുതൽ പത്തക്ഷരവും അതിന്റെ ശേഷം ഒരു ലഘുവും പിന്നെ ഒരു ഗുരുവും ചേർത്താൽ പാദത്തിൽ പന്ത്രണ്ടക്ഷരമാക്കിയാൽ അതിന്നു ഇന്ദ്രവംശയെന്നു പേരു വരും. ഇന്ദ്രവംശയിലെ നാലു പാദങ്ങളുടെയും ആദി ലഘ്വക്ഷരമാക്കി പ്രയോഗിച്ചാൽ ആ വൃത്തത്തിന്നു വംശസ്ഥമെന്നു പേരു വരും.

(ഫൻ) ആദ്യേ പദം പുനരപി നാലുമൊൻപതും
ഗുർവ്വക്ഷരം യതി പതിമൂന്നുമന്ത്യവും
നാലിങ്കലും യതി നവമേ ച ചെയ്തിടും
നാമം വരുന്നതിന്നു തദാ പ്രഭാവതീ

പ്രഭാവതീ[215] എന്നു പേര്. ശേഷം സ്പഷ്ടം.

(പ൦) മൂന്നാദ്യം ഇരു ലഘുമഷ്ടമാന്ത്യയുഗ്മം
പാദാനാമപി ഗുരുപൂർവ്വമാകുമെങ്കിൽ
മൂന്നിന്നും തഥേവ ച പതിനാലു
വർഷ്പം ശ്ലോകത്തിൽ മേതി യതി പ്രഹർഷിണീയാ

സ്പഷ്ടം. ഇനി ഉദാഹരണമായിട്ടു ലക്ഷണശ്ലോകം പറയുന്നില്ല. അനുഷ്ടുപ്‌വൃത്തങ്ങളുടെ ലക്ഷണവും പ്രത്യേകം ഉദാഹരണവും എഴുതുന്നു.

---

214. 'കേളിന്ദ്രവംശാ തതജങ്ങൾ രേഫവും', ജതങ്ങൾ വംശസ്ഥമതാം ജരങ്ങളും — 'വൃത്തമഞ്ജരി.'

215. ഈ വൃത്തം 'വൃത്തമഞ്ജരി'യിൽ കൊടുത്തിട്ടില്ല. 'ത്രിച്ഛിന്നം മ്നജരഗമായ് പ്രഭാവതീ' എന്ന് ലക്ഷണം ചൊല്ലാം.

നേരന്നോരത്തു പൊങ്ങും പോളികയാലെ ജനം
കേട്ടവൻ വാക്കിനെയും
ചേറിൽ പെരുന്ന നീരം കളയുക ഉണ്ണമെ-
ന്നോർത്തു മൂഢ തൃഷിക്കും.

മാതാ നിന്ദിക്കപ്പൂൻ വെടിയുമധനനിൽ
സോദരൻ മന്നിയാക്കും
ഭൃത്യൻ പാരം ഹസിക്കും നിജസുതനുമവൻ
ചൊല്ലുകിൽ കേൾക്കയില്ല
കോപിക്കും പത്നി ബന്ധുക്കളുമധികമല-
ട്ടോർത്തു കണ്ടാലൊളിക്കും
ഒന്നൊന്നായർത്ഥങ്ങൾ നേടീടണമഖിലജനം
വന്ദനം ചെയ്യുമപ്പോൾ.

ഇങ്ങനെ പ്രസിദ്ധങ്ങളായ വൃത്തങ്ങൾക്കു ലക്ഷണലക്ഷ്യങ്ങൾ ചൊല്ലി
ക്കുന്നു. അലങ്കാരകാണ്ഡം സമാപ്തം.

# ഉപസംഹാരം

സകല മലയാളവാക്കുകൾക്കും ഈ പുസ്തകം അന്യൂനാതിരിക്തലക്ഷണലക്ഷ്യസംപൂർണ്ണമായി എന്നു വിചാരിക്കുന്നില്ല. എങ്കിലും ഇതു പഠിച്ചു പറഞ്ഞ ലക്ഷണങ്ങളെക്കൊണ്ടു ഉദാഹരിച്ചാൽ പറയേണ്ട വിഷയങ്ങളെ നല്ല രീതിയിൽ ഇതരെപോലെ വിസ്താരമാക്കിയും ചുരുക്കിയും സാലംകാരവാക്കുകളെക്കൊണ്ടു പറയാമെന്നും സജ്ജനസമ്മതശബ്ദങ്ങളെ പ്രയോഗിക്കാമെന്നും ഉള്ള ഇതും ഹേതുവായിട്ടു ജനങ്ങൾക്കു ഉപയോഗപ്പെടുമെന്നും വിശ്വസിക്കുന്നു.

(വൃ) അനുക്തി പുനരുക്ത്യാദി
ചില ദോഷങ്ങളും വരാം
ലക്ഷ്യലക്ഷണ മെന്നാലു-
മിതു ശോധിക്ക സജ്ജനം.

(കൻ) പാദാവാദൗ വദിഗണാ
വാഗ്ബ്രഹ്മണി ചകണി ച
നിർദ്ദോഷം കൃത ഗണ്യന്തേ
ഗണ്യന്തേ ചോപയോഗതഃ[219]

ചെങ്ങന്നൂർക്കോവിലപ്പനാം ശ്രീഗണനാഥനും സഹായം

---

219. പാദാവാദൗ വാദിഗണാ വാഗ്ബ്രഹ്മണി ചകാരി ച നിർദ്ദോഷം കൃതാ ഗണ്യന്തെ. ഉപയോഗതഃ ഗണ്യന്തെ ച. സൂത്രത്തിലെ ചെയ്തികളും (തിരകളും) വാഗ്ബ്രഹ്മത്തിലെ പദങ്ങളും ഒന്നും വിടാതെ ആരാൽ ഗണിക്കപ്പെട്ടു (ആർക്കും എണ്ണാൻ കഴിയില്ലെന്നർത്ഥം). ഉപയോഗത്തിനായി (മാത്രം) ഗണിക്കപ്പെട്ടുവരികയും ചെയ്യുന്നു (ആവശ്യത്തിനുവേണ്ടി എണ്ണുന്നു എന്ന് സാരം).

## അനുബന്ധം

മററു വ്യാകരണങ്ങളിൽനിന്നു് വ്യത്യസ്തമായ ചില നിരീക്ഷണങ്ങൾ ഈ ഗ്രന്ഥത്തിലുള്ളതു് താഴെ കൊടുക്കുന്നു:

(1) മലയാളത്തിലെ പദവാക്യപ്രയോഗങ്ങൾ സംസ്കൃതരീതിയിലാണ് (പുറം: 3).

(2) വർണ്ണവിഭജനത്തിൽ റ, ള, ഴ എന്നിവയെ പ്രത്യേകമായി വർഗീകരിച്ചു് അവയ്ക്കു് 'പ്രതിവർണ്ണങ്ങൾ' ('പ്രത്യക്ഷരങ്ങൾ') എന്നു് സംജ്ഞ ചെയ്തിരിക്കുന്നു. സംസ്കൃതത്തിലെ ഡകാരത്തിന്റെ പ്രത്യക്ഷരമാണ് ള; തമിഴിലെ രേഫത്തിന്റെ പ്രത്യക്ഷരമാണ് റ; തമിഴിലെ ളകാരത്തിന്റെ പ്രത്യക്ഷരമാണ് ഴ (പുറം: 6-8).

(3) മദ്ധ്യവർത്തിസ്യ നകാരങ്ങളെ രേഫമായി ഉച്ചരിച്ചാലും വിരോധമില്ല (പുറം: 9).

(4) സ്വരങ്ങൾ ശുദ്ധങ്ങളെന്നും അനുനാസികങ്ങളെന്നും രണ്ടു വിധത്തിലുണ്ട് (പുറം: 12).

(5) നാമം, ക്രിയ, അവ്യയം എന്നിവയോടൊപ്പം സമാസപദം എന്നൊരു പദവിഭാഗംകൂടി ഗ്രന്ഥകാരൻ നിർദ്ദേശിക്കുന്നു (പുറം: 19).

(6) 'നാമത്തിൽ വിഭക്തി ചേർന്നാൽ പദമാകുന്നു' (പുറം: 20) എന്ന നിർവചനവും ഇതിനുള്ള സമർത്ഥനവും അസാധാരണമായ വീക്ഷണമാണ്.

(7) താമരക്കണ്ണി, മരംകേറി, കല്ലുവെട്ടി തുടങ്ങിയ സമാസങ്ങളിലെ ഉത്തരപദങ്ങൾ നാമാർത്ഥത്തിൽ സ്വതന്ത്രപ്രയോഗാർഹങ്ങളല്ല

അപേക്ഷയാണ്' താൻ, മരം, കല്ല്' എന്നീ നാമങ്ങൾ ഭേദകരായാൽ അവയ്ക്ക്' സാമർത്ഥ്യവും നാമധർമ്മവും കിട്ടുന്നു. ഈ പ്രതിഭാസത്തെ സൂചിപ്പിക്കുവാൻ ഗ്രന്ഥകർത്താവ്' 'ഉപപദം' എന്നൊരു പദവർഗം നിർദ്ദേശിക്കുന്നു. മേല്പറഞ്ഞവയിൽ താൻ, മരം, കല്ല്' എന്നിവ അതുപ്രകാരം ഉപപദങ്ങളാണ്' (പുറം : 34)

(8) സംസ്കൃതരീതിയനുസരിച്ച്' മനുഷ്യേതരനാമങ്ങളിലും പുന്നപുംസകം, സ്ത്രീനപുംസകം എന്ന്' തരംതിരിക്കുന്നു (പുറം: 37).

(9) പ്രഥമാവിഭക്തിക്കും ഗ്രന്ഥകാരൻ വിഭക്തിപ്രത്യയം നിർദ്ദേശിക്കുന്നു (പുറം : 48).

(10) 'കാരകങ്ങളോടോ സംബന്ധിയോടോ സംബന്ധം മാത്രം കല്പിക്കുന്നേടത്തു ഷഷ്ഠി വരം' (പുറം : 67) എന്ന്' പ്രസ്താവിച്ച്' ജന്യസംബന്ധം, പ്രാധാന്യസംബന്ധം, അവയവസംബന്ധം, വാച്യസംബന്ധം എന്നിങ്ങനെ സംബന്ധം നാലു വിധത്തിൽ വരാമെന്ന്' ഗ്രന്ഥകർത്താവ്' അഭിപ്രായപ്പെടുന്നു.

(11) മലയാളത്തിലെ ഭൂതകാലപ്രത്യയങ്ങൾ ഇ, ഉ, എന്നിവയാണ്'. ന്ന, ത്ത, ച്ചു, ററു തുടങ്ങിയവയിലെ വ്യഞ്ജനങ്ങൾ ആഗമങ്ങളാണ്' (പുറം : 87).

(12) കർത്തൃപ്രധാനരീതി, ആകാംക്ഷാപൂരണരീതി, സമ്മിശ്രരീതി, കഥനരീതി ഇങ്ങനെ വാക്യവിധങ്ങൾ നാലാണ്' (പുറം : 120-124).

(13) അലങ്കാരങ്ങളിൽ പലതും ഒന്നിച്ചു ചേർത്ത്' ആകെ ഇരുപത്തൊന്നിൽ ഒതുക്കിയിരിക്കുന്നു : ഉപമ, ഉത്പ്രേക്ഷ, ആരോപം, ദൃഷ്ടാന്തം, അതിശയോക്തി, നിന്ദാസ്തുതി, ശ്ലേഷം, വിഷമം, സൂചകം, ന്യൂനാതിരേകോക്തി, അപ്രസ്തുതവർണ്ണനം, അനുരൂപോക്തി, സാമാന്യവിശേഷം, കാര്യകാരണമാല, അസംഭാവ്യമേ

ഉക്തി, ഋണാദാക്ഷരവൈപരീത്യം, പ്രത്യക്ഷോക്തി, സ്വരാദാവക്ഷ പുനരുക്തി, ലോകോക്തി, ശബ്ദാലങ്കാരം.

(14) സംസ്കൃതവൃത്തങ്ങൾക്ക് ലക്ഷണനിർദേശം ചെയ്യുന്നതിലും (മലയാളത്തെ സംബന്ധിച്ചിടത്തോളം) പുതുമ കാണാം. ഗണങ്ങളെ കുറിച്ച് സൂചിപ്പിക്കാതെ ഗുരുലഘുക്കളുടെ വിതരണക്രമം മാത്രമാണ് ലക്ഷണകാരികകളിൽ കൊടുത്തിരിക്കുന്നത്.

(15) വ്യാകരണസംജ്ഞകളുടെ പ്രയോഗത്തിലും 'പുതുമ' കാണാം. സങ്കേതനാമം (സംജ്ഞാനാമം, സാമാന്യനാമം), സർവനാമം (സമൂഹത്തെ സൂചിപ്പിക്കുന്ന നാമം), ഉല്ലിംഗനാമം (സർവനാമം), ഭൂതാവ്യയാന്തക്രിയ (മുൻവിനയെച്ചം), ഭാവ്യവ്യയാന്തക്രിയ (പിൻവിനയെച്ചം), ഉഭയാവ്യയാന്തക്രിയ (പാക്ഷികവിനയെച്ചം), നിഷേധാവ്യയാന്തക്രിയ (നിഷേധക്രിയ), ഭാവപ്രത്യയം (കൃതികൃത്ത് പ്രത്യയം), സാമാന്യക്രിയ (സഹായക്രിയയും ക്രിയാജനകപ്രത്യയവും) എന്നിവയാണവ. അവ്യയം എന്ന പദവർഗം വളരെ വിശാലമായ അർഥത്തിൽ ഉപയോഗിച്ചിരിക്കുന്നതും ശ്രദ്ധാർഹമാണ്.

